# പ്രസ്ഥാനത്രയം



പി. ശങ്കരൻനമ്പ്യർ എം. എ.

# പ്രസ്ഥാനത്രയം

ഗ്രന്ഥകർത്താ:

പ്രൊഫസർ വി. ശങ്കരൻനമ്പ്യാർ, എം. ഏ.



പ്രസാധകന്മാർ:
മാതൃഭൂമി പ്രിൻറിംഗ് ആൻറ് പബ്ലിഷിംഗ് കമ്പനി,
ലിമിററഡ്, കോഴിക്കോട്.

1942

വില 8ണ.

# വിഷയവിവരം

# പ്രസ്താവന

ഇതരദേശകാലങ്ങളിലെ സാഹിത്യസമ്പ്രദായങ്ങളുടെ അനുകരണംകൊണ്ടല്ലെങ്കിലും അനുസന്ധാനംകൊണ്ടു് ഇന്നത്തെ മലയാളസാഹിത്യത്തിനു് ഉൽക്കൎഷം പ്രാപിക്കുവാൻ അവകാശമുണ്ടെന്നുള്ള അഭിപ്രായമാണു് ഈ പ്രസ്ഥാനത്രയത്തിന്റെ ആവിർഭാവത്തിനു് അടിസ്ഥാനമായി നില്ക്കുന്നതു്.

ആധുനികസാഹിത്യങ്ങളിൽവെച്ചു് ഏററവും പരിണതവും പരിഷ്കൃതവുമായി കാണക്കാക്കപ്പെടുന്ന ആംഗ്ലേയസാഹിത്യത്തിലെ പ്രശസ്തങ്ങളായ മൂന്നു ഖണ്ഡകാവ്യശാഖകളെ ലക്ഷ്യലക്ഷണസഹിതം മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കുവാൻ ഇതിൽ യഥാശക്തി ശ്രമിച്ചിരിക്കുന്നു.

ഗീതം, ഗീതകം, സ്വഗതാഖ്യാനം എന്നീ സംജ്ഞകളെക്കൊണ്ടു നിർദ്ദേശിച്ചിരിക്കുന്ന ഇവയുടെ പ്രതിരൂപങ്ങൾ, ലക്ഷണസമ്പൂർണ്ണങ്ങളല്ലെങ്കിലും സഹൃദയാഹ്ലാദകരങ്ങളായി, മലയാളത്തിൽ അവിടവിടെ ഇതിനുമുമ്പുതന്നെ അവതരിച്ചിട്ടുണ്ടായിരിക്കാം. മഹാകവികളുടെ സ്വാതന്ത്ര്യപ്രതിഭ കാലദേശാതീതമായി വൎത്തിക്കുന്നതുകൊണ്ടു് അതു് അവരുടെ പരസ്പരപരിചയം കൂടാതെതന്നേ സമാനരൂപങ്ങളിൽ ബഹിൎഗ്ഗളിച്ചാൽ അത്ഭുതമില്ലല്ലോ. അതിനെ മാമൂൽവലയത്തിനുള്ളിൽപ്പെടുത്തി അനുകരണശൃംഖലകൊണ്ടു ബന്ധിക്കേണമെന്നു് ഒരിക്കലും വിവക്ഷിക്കാവുന്നതല്ല. എന്നാൽ സൃഷ്ടിപരമായ കാവ്യവ്യവസായത്തെ നൂതനരൂപങ്ങളിൽ പ്രകാശിപ്പിക്കുന്നതിനു മററു സാഹിത്യങ്ങളിലെ പ്രസ്ഥാനഭേദങ്ങളെക്കുറിച്ചുള്ള സാമാന്യജ്ഞാനം ചിലൎക്കെങ്കിലും മാൎഗ്ഗദർശകമാകാവുന്നതാണു്.

വിശേഷിച്ചു്, ഇവിടെ വിവൎത്തനത്തിനു സ്വീകരിച്ചിട്ടുള്ള മൂലകൃതികൾ ആംഗ്ലേയസാഹിത്യത്തിലെ പ്രഥമഗണനീയന്മാരായ ഏതാനും മഹാകവികളുടെ പ്രതിഭാവിശേഷം പ്രതിഫലിക്കുന്നവയാകയാൽ ആ വഴിക്കും അവയ്ക്കൊരു പ്രാധാന്യം കല്പിക്കാവുന്നതാകുന്നു.

ഇംഗ്ലീഷിലെ കാവ്യശാഖയുടെ ഉത്തുംഗശൃംഗങ്ങളിൽ പ്രശോഭിക്കുന്ന പ്രസ്തുതകൃതികളെ വിവർത്തനം ചെയ്തിട്ടുള്ളതിൽ അവയ്ക്കു പററിപ്പോയിട്ടുള്ള രൂപഭേദം, ഷേക്സ്പിയർ മഹാകവിയുടെ "വാസന്തികാസ്വപ്നം" **(A Midsummer Night's Dream)** എന്ന നാടകത്തിൽ ബോട്ടം എന്ന നടനു പററിപ്പോയ വിധത്തിലായിട്ടുണ്ടെങ്കിൽ, മൂലകൃതികളെക്കുറിച്ചുള്ള മതിപ്പിനെ അതു ബാധിക്കാതെ നോക്കണമെന്നു അനുവാചകന്മാരെ പ്രത്യേകം ഉദ്ബോധിപ്പിച്ചുകൊള്ളുന്നു.

അവസാനമായി, ഈ ലഘുഗ്രന്ഥത്തിന്റെ പ്രകാശനവിഷയത്തിൽ ഗ്രന്ഥകർത്താവ് "മാതൃഭൂമി"യാൽ സവിശേഷം അനുഗൃഹീതനാണെന്നും, ഇതിലെ മിക്ക കൃതികളെയും മനസ്സിരുത്തിപ്പരിശോധിച്ച കാവ്യമർമ്മജ്ഞനായ വിദ്വാൻ ജി. ശങ്കരക്കുറുപ്പവർകളോട് പ്രത്യേകം കൃതജ്ഞനാണെന്നുമുള്ള സംഗതികളെ ഇവിടെ സസന്തോഷം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഗ്രന്ഥകർത്താവ്

# അവതാരിക

നമ്മുടെ പദ്യസാഹിത്യത്തിന്റെ നവീന'ദശ' 'ഗുണ'വിരളവും, അത് ആവിഷ്കരിക്കുന്ന പ്രകാരം പ്രക്ഷീണതരളവുമാണെന്ന് ചില വിമർശകന്മാർ വിഷാദിക്കാറുണ്ട്. എന്നാൽ ശുഷ്കമാണെന്ന് അപഹസിക്കുന്ന പ്രസ്തുതദശയെ സ്നേഹപൂരത്താൽ സിക്തവും ഭാവനാവ്യാപാരത്താൽ ദീപ്തവുമാക്കുവാൻ അവരിൽ മിക്കവരും വിമുഖന്മാരായിരിക്കുന്നതു ശക്തിഹീനതയാലാണെന്നു വിചാരിക്കാവുന്നതല്ല. പൂർണ്ണമായ ആത്മാവിന്റെ ചൈതന്യം—ഫല—പ്രകാശിക്കുവാൻ അനുകൂലമായ ഒരന്തരീക്ഷം സൃഷ്ടിക്കുന്നതിനെങ്കിലും ആ ഭാഷാഭിമാനികൾ പ്രയത്നിക്കുന്നുണ്ടോ? അവഹേളനംകൊണ്ട് ഉദ്ധതിക്കെടുത്താതെ, പ്രോത്സാഹനംകൊണ്ടു നവീന'ദശ'യെ ഉന്നയിക്കുവാനും, അതിന്റെ തേജോനാളം ഉജ്ജ്വലമാക്കുവാനും ആ സാഹിത്യമർമ്മജ്ഞന്മാർ ഉദ്യമിച്ചിരുന്നെങ്കിൽ, ഈ വിശിഷ്ടഗ്രന്ഥകർത്താവായ സാഹിത്യനേതാവിനെ അനുകരിച്ചിരുന്നെങ്കിൽ, കൈരളീദേവിയുടെ പുണ്യക്ഷേത്രം എത്രമാത്രം പ്രഭാമയമായിത്തീരുമായിരുന്നില്ല!

ഭാഷയുടേയും സാഹിത്യത്തിന്റേയും ദ്രുതവികാസത്തിനും അന്തശ്ചൈതന്യപോഷത്തിനും അന്യഭാഷകളുടേയും സംസ്കാരങ്ങളുടേയും സമ്പർക്കം മുഖ്യമായ ഒരുപായമാകുന്നു. പ്രാചീനകാലംമുതല്ക്കുതന്നെ, സംസ്കൃതത്തിന്റെ ഉദാരമായ സഖ്യം ഉപാർജ്ജിച്ചിരുന്നില്ലെങ്കിൽ, കേരളീയഭാഷ ഇത്ര ഊർജ്ജസ്വലയും സംസ്കാരസമ്പന്നയും ആയിത്തീരുമായിരുന്നുവോ? ആംഗലസാഹിത്യത്തിന്റെ പരിചയവും വിവേകപൂർവ്വം ഉപയോഗപ്പെടുത്തുന്ന പക്ഷം, സ്വത്വം വിടാതെ സ്വാഭാവികമായ വളർച്ചയും സൌഭാഗ്യാതിശയവും പ്രാപിക്കുന്നതിന് ഉപകരിക്കാതിരിക്കയില്ല. നവീനപദ്യസാഹിത്യത്തിൽ ചിലരെങ്കിലും ആശാസ്യമായി ദർശിക്കുന്ന അഭിനവോന്മേഷത്തിനും അന്തഃപ്രചോദനത്തിനും ആ വിശ്വമഹാസാഹിത്യത്തോടുള്ള ആധമർണ്ണ്യം സമ്മതിച്ചേ കഴിയൂ. കൈരളിയുടെ ചിന്താഗതിയിലും പ്രകാശനരീതിയിലും ഹൌണിയുടെ സ്വാധീനശക്തി ഇന്നു പ്രകടമായിത്തീർന്നിട്ടുണ്ട്. ആംഗലസാഹിത്യത്തിലെ അഭിലഷണീയങ്ങളായ ചില 'പ്രസ്ഥാന'

ഭേദങ്ങളും ഭാഷയിലേക്കു സംക്രമിക്കുന്നതു് ഉൽക്കർഷാധായകമായിട്ടേ പരിണമിക്കുകയുള്ളു. യുവകാവ്യകാരന്മാരുടെ സ്വച്ഛന്ദചാരിണികളായ തൂലികകൾക്കു സൈ്വരസഞ്ചാരം ചെയ്വാൻ സൗകര്യകരങ്ങളായ ചില സുഭഗസരണികൾ നിർദ്ദേശിക്കുകയാണു് ഈ ഗ്രന്ഥത്തിന്റെ അവതാരോദ്ദേശ്യം.

'പ്രസ്ഥാനത്രയ'ത്തിൽപ്പെട്ട 'ഗീതക'ങ്ങളുടേയും 'ഗീത'ങ്ങളുടേയും അനേകങ്ങൾ ഭാഷയിൽ ആവിർഭവിച്ചുകഴിഞ്ഞിട്ടുണ്ടു്. എങ്കിലും, ഭാവനാപ്രധാനങ്ങളായ ഈ ആത്മഗാനങ്ങളുടെ ആന്തരസ്വഭാവത്തിലും ബാഹ്യസ്വരൂപത്തിലും നമ്മുടെ ശ്രദ്ധ സവിശേഷം പതിഞ്ഞിട്ടുണ്ടോ എന്നു സംശയമാണു്. സംസ്കൃതരീതിയിലുള്ള 'മുക്തക'ങ്ങളും ആംഗലരീതിയിലുള്ള 'ഗീതക'ങ്ങളും സജാതീയങ്ങളോ സമാനകക്ഷ്യങ്ങളോ ആണെന്നു തോന്നുന്നില്ല. സ്വയംപൂർണ്ണങ്ങളായ ശ്ലോകത്തിലും ഒരു ആശയബിന്ദു ഉണ്ടു്; പരമാർത്ഥംതന്നെ. എന്നാൽ, ചിന്തയുടെ തരംഗായമാണമായ ഗതി—ക്രമികവിജൃംഭണവും പ്രൌഢവിരാമവും—മുക്തകങ്ങളുടെ പ്രത്യേകധർമ്മമല്ലല്ലോ. ഗീതകത്തിന്റെ രൂപമനോഹാരിതയും ഒററ ശ്ലോകങ്ങൾക്കില്ല. ഹിമബിന്ദുവിൽ ആകാശത്തെ പ്രതിഫലിപ്പിക്കുന്ന പ്രകൃതി, ഗീതകത്തിൽ സ്വഹൃദയത്തെ പ്രതിബിംബിപ്പിക്കുന്ന കവിയുടെ ആചാര്യയാണെന്നു തോന്നുന്നു. സർദാർ കെ. എം. പണിക്കർ, അദ്ദേഹത്തിന്റെ 'സന്ധ്യാരാഗ'ത്തിൽ സൂചിപ്പിച്ചിട്ടുള്ളതുപോലെ, ഈ 'പ്രസ്ഥാന'ത്തിനു ഭാഷയിൽ ശോഭനമായ ഒരു ഭാവി ആശംസിക്കാവുന്നതാണു്.

ഉന്നതമായ ചിന്തയും, ഉൽകൃഷ്ടമായ ഭാവനയും തികഞ്ഞ വികാരസമ്പന്നരായ കവികൾക്കു വിഹരിക്കുവാൻ അത്യന്തം അനുകൂലമായ ഒരു സരണിയാണു് 'ഗീതം.' രീതിയിലും രസത്തിലും വസ്തുവിലും അനുഭവഗോചരമാകുന്ന നിരതിശയഗാംഭീര്യമാണു് ഈ സ്വച്ഛന്ദഗാനശാഖയുടെ അതിപ്രശസ്തിക്കു ഹേതു. ഭാവനയെ ഉന്മേഷിപ്പിക്കുകയും വികാരത്തെ ഉദ്ദീപിപ്പിക്കുകയും ചെയ്യുന്ന മഹനീയവിഷയവുമായി കവിഹൃദയത്തിനു 'രസയോഗം' സംഭവിക്കണം; തജ്ജന്യമായ ഊഷ്മളത ആശയത്തേയും ഭാഷയേയും തേജോമയമാക്കണം; എന്നാൽമാത്രമേ ഉത്തമമായ 'ഗീത'മാവുകയുള്ളു. ഭാവനയുടെ ആ തുംഗശൃംഗത്തിൽനിന്നു സങ്കല്പത്തിന്റെ അപാരതയിലേക്കു നിർബ്ബാധം പറന്നുയരുന്ന ഒരാത്മാവത്രേ 'ഗീത'ത്തിൽ ദൃശ്യമാകുന്നതു്.

'സ്വഗതാഖ്യാനം' ഭാഷയിൽ കേവലം നൂതനംതന്നെ. 'ഗീത'—'ഗീതകാ'ദികളിൽ വിഷയതാദാത്മ്യം പ്രാപിച്ച കവിയെയാണ് നാം ദശിക്കുന്നത്. 'സ്വഗതാഖ്യാന'ത്തിലാവട്ടേ, കവി വണ്ണ്യപാത്രവുമായി ഐക്യം പ്രാപിച്ച് അന്തദ്ധാനം ചെയ്യുന്നു; കവി ആത്മത്യാഗം ചെയ്ത് കഥാപാത്രമായി ജനിക്കുന്നു. സ്വച്ഛന്ദഗാനങ്ങളിൽ നാടകീയമായ ഒരന്തരീക്ഷത്തേയും, മാനസികഭാവങ്ങളുടെ പ്രവേശനിഷ്ക്രമങ്ങളേയും, അവയുടെ പരസ്പരസംഘട്ടനങ്ങളേയും അവതരിപ്പിക്കുന്ന ഈ 'പ്രസ്ഥാനം' ഭാഷാസാഹിത്യത്തിനു വൈചിത്ര്യജനകമായിരിക്കുമെന്ന് ആരാണ് സമ്മതിക്കാത്തത്?

വിമശനം അപഗ്രഥനാത്മകവും, കവനം ഉദ്ഗ്രഥനാത്മകവുമാകയാൽ വിരുദ്ധമായ സ്വഭാവത്തോടുകൂടിയ വ്യാപാരങ്ങളാണെന്നും, അതിനാൽ ഒരു വ്യക്തിയിൽത്തന്നെ രണ്ടും സമ്മേളിച്ചുകാണുവാൻ വിഷമമാണെന്നും ഒരു മതമുണ്ട്. 'പ്രസ്ഥാനത്രയ'ത്തിന്റെ പ്രണേതാവായ അനുഗൃഹീതസാഹിത്യനായകനിൽ വിമശകത്വവും കവിത്വവും ഇണങ്ങിവത്തിക്കുന്നുണ്ടെന്നു സഹൃദയസമ്മതമാണല്ലോ. ഓരോ പ്രസ്ഥാനത്തിനും, സ്വകീയകല്പനാശക്തിയാൽ സ്വതന്ത്രമാതൃകകൾ രചിക്കുവാൻ പുറപ്പെടാതിരുന്നത് ഷെല്ലി, വേഡ്സ്വത്ത്, ബ്രൌണിങ്ങ്, മുതലായവരുടെ ആശയങ്ങളെ ഭാഷയിലേക്കു സംക്രമിപ്പിക്കുവാനുള്ള കൌതുകാതിരേകത്താൽമാത്രമായിരിക്കണം. 'ഗീതാ'ദികളുടെ പരമോൽകൃഷ്ടമാതൃകകൾ രചിച്ചിട്ടുള്ള പ്രശസ്തകവികളെ കേരളീയരായ അനുവാചകന്മാക്കു പരിചയപ്പെടുത്തിക്കൊടുക്കുവാനുള്ള ശ്രമത്തിൽ അനന്യലഭ്യമായ വിജയമാണ് വശ്യവചസ്സായ കവിക്കു സിദ്ധമായിട്ടുള്ളത്. **Ode to the west wind** ഇത്ര മനോഹരമായി, ഭാവനാചിത്രത്തിനു വൈരൂപ്യമോ, വികാരസ്ഫുരണത്തിനു വൈകല്യമോ അല്പമെങ്കിലും സംഭവിക്കാതെ, മലയാളഭാഷയിൽ വിവത്തനം ചെയ്യുവാൻ സാധിക്കുമെന്ന് ഇതിനുമുൻപ് ആരും വിചാരിച്ചിരിക്കയില്ല. അല്പങ്ങളായ പദങ്ങളെക്കൊണ്ട് അനല്പങ്ങളായ ഭാവങ്ങളെ പ്രകാശിപ്പിക്കുന്ന, തനിക്കുവേണ്ടിമാത്രമാണ് താൻ കവിതയെഴുതുന്നതെന്നുപോലും സ്വീയമായ ദുർഗ്രഹശൈലിയെപ്പറ്റി അഭിമാനിക്കുന്ന, ബ്രൌണിങ്ങിന്റെ **Andrea del sarto** കലാശില്പത്തിനു ഭംഗം സംഭവിക്കാതെ, ആശയഗാംഭീര്യത്തിനു വിലോപം നേരിടാതെ, വികാരവ്യഞ്ജകമായ രീതിയിൽ

സ്വതന്ത്രമായി ഭാഷാന്തരപ്പെടുത്തുക ഇതരന്മാർക്കു ദുഷ്കരമായിരിക്കും; ഭാഷാസാഹിത്യത്തിന്റെ ഉദ്ഗതിയ്ക്കു് ഈദൃശങ്ങളായ കൃതിരത്നങ്ങൾ ഇനിയും ഉദാരമായ ആ സമ്പന്നഹസ്തത്തിൽനിന്നു ലഭിയ്ക്കുവാൻ കേരളം ആഗ്രഹിയ്ക്കാതിരിക്കയില്ല.

പ്രകാശസമ്രാട്ടായ ആദിത്യന്റെ സ്വയംസഞ്ചാരക്ഷമമായ ദിവ്യരഥത്തിന് അനൂരുവിന്റെ സാരഥ്യം ആവശ്യമില്ലെന്നു് എനിയ്ക്കറിയാം. പ്രസ്ഥാനത്രയത്തിന് എന്തിനാണു് ഒരവതാരിക?

ജി. ശങ്കരക്കുറുപ്പ്



# ഗീതം

ഇംഗ്ലീഷിലെ വിചിത്രവും വിസ്തൃതവുമായ "ഓഡ്" (Ode) എന്ന ഖണ്ഡകാവ്യവിഭാഗത്തെയാണ് ഇവിടെ "ഗീതം" എന്ന പദംകൊണ്ടു വിവക്ഷിച്ചിട്ടുള്ളത്. "ഗാനംചെയ്യപ്പെട്ടത്" എന്നത്ഥമുള്ള (öidê എന്ന) ഒരു യവനഭാഷാധാതുവിൽനിന്നാണ് "ഓഡ്" എന്ന പദത്തിൻെറ നിഷ്പത്തി എന്നു പറഞ്ഞാൽ, അതു നിർദ്ദേശിക്കുന്ന കാവ്യശാഖയുടെ മുഖ്യലക്ഷണമെന്തെന്ന് ഊഹിക്കാവുന്നതാണല്ലോ. ആദ്യകാലത്തു ഗീതങ്ങൾ പ്രത്യേകസന്ദഭ്ഗങ്ങളിൽ സഭകളുടെ മുമ്പാകെ പാടുന്നതിനുവേണ്ടിയാണ് നിമ്മിക്കപ്പെട്ടിരുന്നത് എന്നുള്ളതിനു സംശയമില്ല. അക്കാരണംകൊണ്ടുതന്നെ അവ നാതിദീഘ്ങ്ങളായിരിക്കേണമെന്നും വന്നുകൂടി. അവ പ്രായേണ സ്ഥൂലമോ സൂക്ഷ്മമോ ആയ (ഭൂരിപക്ഷം സൂക്ഷ്മമായ) ഏതെങ്കിലുമൊരു പദാത്ഥത്തിൻെറ നാനാവശങ്ങളെ വികസിപ്പിക്കുകയോ, അല്ലെങ്കിൽ ഏതെങ്കിലുമൊരു വ്യക്തിയുടെ മാഹാത്മ്യത്തെ പ്രകീത്തിക്കുകയോ ചെയ്യുന്നു. എന്നാൽ അവയെല്ലാം എഴുതപ്പെടുന്നതു പ്രതിപാദ്യവസ്തുവിനെ അഭിസംബോധന ചെയ്തുകൊണ്ടുള്ള രൂപത്തിലാണ്. പ്രതിപാദനം സ്തോത്രപ്രധാനവും, ഭാവം ഗംഭീരവും, രീതി പ്രൌഢവുമായിരിക്കേണമെന്നു നിബ്ബന്ധമുണ്ട്. പ്രതിപാദ്യത്തെക്കുറിച്ചുള്ള അഭിനിവേശത്തിൽ നിന്നു ജനിക്കുന്ന ലഹരി (അഥവാ, ഉന്മാദം) തന്നെയാണ് ഗീതകാവ്യത്തിൻെറ ജീവനെന്നു പറയാം. സ്തോത്രത്തിൻെറ ക്രമാനുസൃതമായ ആരോഹവും അവരോഹവും അടിസ്ഥാനമാക്കിയുള്ള ഖണ്ഡികകൾ ഏറെക്കുറെ മിക്കഗീതങ്ങളിലും കാണാം. എന്നിരുന്നാലും ഓരോ ഗീതത്തിലും സ്തോത്രത്തിന് ഐക്യവും അനുസ്യൂതഭാവവും ഉണ്ടായിരിക്കേണ്ടതാണ്. അതിലെ അനുക്രമമായ ആശയപരിണാമം പലപ്പോഴും ഒരു നിഗമനത്തിൽ, ഒരു സാമാന്യതത്ത്വപ്രഖ്യാപനത്തിൽ, ചെന്നു നിലയ്ക്കുന്നു. വൃത്തത്തിനു വൈവിധ്യം ആശാസ്യമാണെങ്കിലും അതു ലക്ഷണവിരുദ്ധമാകുവാൻ പാടുള്ളതല്ല. ഗീതങ്ങൾ സമവൃത്തങ്ങളിലും വിഷമവൃത്തങ്ങളിലുമായി അസംഖ്യമുണ്ട്. വിഷയം, വൃത്തം എന്നിവയെസ്സംബന്ധിച്ചിടത്തോളം ഗീതകാവ്യശാഖയ്ക്കു പല ഉപശാഖകളുമുണ്ടെങ്കി

ലും കാവ്യം സാമാന്യേന ഒരുവിധം താളപ്രധാനമായ ധൎമ്മകീൎത്ത നമായിട്ടാണ് കണ്ടുവരുന്നത്. ഇങ്ങനെയെല്ലാമാണ് മൊത്തത്തിൽ ഗീതത്തിന്റെ സ്വഭാവം. ഇതിൽ കവിഞ്ഞുള്ള ലക്ഷണനിൎവ്വചനം ദുഷ്കരവുമാണ്.

പ്രസ്തുതകാവ്യവിഭാഗത്തിൽ പ്രയത്നിച്ചു വിജയം നേടീട്ടുള്ള ആംഗലകവികളിൽ പ്രധാനന്മാരാണ്, ബെൻജോൺസൺ, മിൽട്ടൺ, ഡ്റൈഡൻ, ഗ്രേയ്, കോളിൻസ്, വേഡ്സ്വൎത്ത്, കോളറിജ്, ഷെല്ലി, കീററ്സ്, ടെന്നിസൺ മുതലായവർ. ഇവരുടെ ഗീതങ്ങൾ ലോകപ്രസിദ്ധങ്ങളുമാകുന്നു.

*　　　*　　　*

ഇക്കൂട്ടത്തിൽ ഷെല്ലിയുടെ "പശ്ചിമാനിലനോട്" (Ode to the West Wind) എന്ന ഗീതം പ്രഥമസ്ഥാനം അൎഹിക്കുന്നു. പ്രതിഭാവിഷയകമായി നോക്കുമ്പോൾ പൌരസ്ത്യകവികളോട് ഏററവും അടുത്തുനില്ക്കുന്ന ആംഗ്ലേയകവിയായ ഷെല്ലിയുടെ ഈ ഗീതം പാശ്ചാത്യസാഹിത്യത്തിലെ ഒരനൎഘരത്നമാണെന്നുള്ളതിനെക്കുറിച്ചു വിമൎശകന്മാൎക്ക് ഏകാഭിപ്രായമാണുള്ളത്. ആശയം, സ്തോഭം, ശബ്ദഭംഗി, അൎത്ഥപുഷ്ടി, സ്വരലയം, ഭാവനാവിലാസം എന്നിവയിലെല്ലാം ഈ കൃതി ഇന്നും അദ്വിതീയമായി പരിലസിക്കുന്നു. അവയിലേതെങ്കിലും ചോൎന്നുപോയി, താഴേ ചേൎക്കുന്ന തൎജ്ജമയ്ക്കു് അപകൎഷം ഭവിച്ചിട്ടുണ്ടെങ്കിൽ, അതു മൂലകൃതിയെ ബാധിക്കുന്നതല്ലെന്ന് എടുത്തുപറയേണ്ടതില്ലല്ലോ.

കേവലം ബാഹ്യാൎത്ഥംമാത്രം നോക്കുന്നതായാൽ, ഈ കാവ്യത്തിൽ പ്രതിപാദിച്ചുകാണുന്നതു പാശ്ച്യാത്യപവനന്റെ പ്രബലങ്ങളായ പ്രവൎത്തനങ്ങളാണ്. എന്നാൽ ഇതിന് അഗാധമായ ഒരാന്തരാൎത്ഥംകൂടിയുണ്ടെന്നു സ്വല്പം ആലോചിച്ചാലറിയാം. ഒന്നാമതായി, 'ലോകത്തിൽ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ നടത്തുന്ന പശ്ചിമാനിലൻ സാക്ഷാൽ പരമാത്മാവിന്റെ പ്രതിരൂപമായി വിജയിക്കുന്നു. അതിനുപുറമേ അത് അപാരമായ കാവ്യസംസാരത്തിലെ പ്രജാപതിയായ കവിയുടെ ജീവാത്മാവിന്റെയും പ്രാതിനിധ്യം വഹിക്കുന്നു. അനിലനെക്കുറിച്ചുള്ള ഒരു കാവ്യത്തിലെ ഖണ്ഡികകളെ ഉച്ഛ്വാസങ്ങളെന്നു പറയാമെങ്കിൽ, ഇതിലെ ആദ്യത്തെ മൂന്നുച്ഛ്വാസങ്ങളിൽ, ഭൂമി ആകാശം സമുദ്രം എന്നിവ

യെ മഹാബലനായ പാശ്ചാത്യാനിലൻ ഏതെല്ലാംവിധത്തിൽ ബാധിക്കുന്നു എന്നു വിശദമാക്കിയിരിക്കുന്നു. അനന്തരം നാലിലും അഞ്ചിലും അതിനു കവിയുമായുള്ള ബന്ധം ഏതുപ്രകാരത്തിലുള്ളതാണെന്നു സൂചിപ്പിച്ചിരിക്കുന്നു. ഇങ്ങനെ പ്രപഞ്ചം മുഴുവനും പരമാത്മാവും ജീവാത്മാവും മററുമെല്ലാം പ്രസ്തുതകാവ്യത്തിൽ മുഖം കാണിച്ചിട്ടുള്ളതു സൂക്ഷിച്ചു പഠിക്കേണ്ടതായ ഒരംശമാകുന്നു.

പോരാ—ഭാരതഭൂമിയെ അപേക്ഷിച്ച് ഈ പാശ്ചാത്യപ്രകമ്പനനു ചില അർത്ഥവിശേഷങ്ങൾ തെളിഞ്ഞുകാണുന്നതും ചിന്തനീയംതന്നെയാണ്. ഈ ഭാഗം, ഒരുപക്ഷെ, കവി പ്രതീക്ഷിക്കാത്തതായ ഒന്നായിരിക്കാം. എങ്കിലും അതു നമുക്ക് ആകർഷകമായി തോന്നുന്നു. അഥവാ യഥാർത്ഥമഹാകവിയുടെ പ്രതിഭ കാലദേശാതീതമല്ലയോ?



# പശ്ചിമാനിലനോട് *

## I

[അദമ്യനായ പാശ്ചാത്യാനിലൻ ശരൽക്കാലത്തിൽ വാടിവീഴുന്ന ഇലകളെ നശിപ്പിയ്ക്കുന്നുണ്ടെങ്കിൽ, വിത്തുകളെ യഥാകാലം മുളയ്ക്കുവാനായി ഭൂഗർഭത്തിൽ കൊണ്ടുപോയി നിക്ഷേപിയ്ക്കുകയും ചെയ്യുന്നുണ്ടല്ലോ; അങ്ങനെ സംഹാരവും സൃഷ്ടിയും ഒരേസമയംതന്നെ നടത്തുന്നു.] .

സ്വാതന്ത്ര്യപ്രചണ്ഡനാം പാശ്ചാത്യപ്രഭഞ്ജന!
ശ്രീതങ്കം ശരൽക്കാലസത്ഭാവപ്രാണാനില!
ഭീതരായ് മാന്ത്രികൻതൻ പിഞ്ഛികാചലനത്താൽ
ഭൂതങ്ങൾപോലേ, തവാദൃശ്യമാം സാന്നിദ്ധ്യത്താൽ
നീതങ്ങളായീടുന്നു നിഭൃതം മഹാമാരി–
ജാതവൈകൃത്യങ്ങളാം ജീർണ്ണപർണ്ണങ്ങൾ ദൂരം—
പീതങ്ങളുൽഗ്രാഹശോണങ്ങളസിതങ്ങൾ
ശ്വേതങ്ങളെന്നീവണ്ണം വർണ്ണഭേദങ്ങളോടേ.

ശീതകാലാന്ധകാരം നിറഞ്ഞോരറകളിൽ,
പ്രേതമണ്ഡലം ശ്മശാനത്തിലെന്നതുപോലേ,
പ്രചരിയ്ക്കുവാൻ വേണ്ടി പത്രങ്ങളേന്തും ബീജ–
നിചയം നിന്നാൽത്തന്നേ നീതമായ്ക്കിടക്കുന്നു!

നീലനിർമ്മലോദാരമംബരമണിഞ്ഞിനി
ശ്രീലയാം ഭവദീയസോദരി വാസന്തികി,
നിദ്രതന്നധീനമായ്ക്കിടക്കും പാരിൽ സ്വീയ–
ഭദ്രകാഹളം വിളിച്ചീടുവാൻ വരുംവരേ;
വായുവിൽ മനോഹരകോരകങ്ങളെയെല്ലാം
മേയുവാനജങ്ങളെയെന്നപോൽ നയിച്ചാരാൽ,
മലയും മൈതാനവും സജീവവർണ്ണത്താലും
പല സൌരഭത്താലുമാപൂർണ്ണമാകുംവരേ!

സ്വൈരമായെവിടെയും ചരിപ്പോരദമ്യസം–
ഹാരപാലനമൂർത്തേ! സദയം ശ്രവിച്ചാലും!

---

* മഹാകവി ഷെല്ലി.

II

[പശ്ചിമാനിലൻെറ ശക്തി ഭൂമിയിലെന്നപോലെ ആകാശത്തിലും പ്രസരിയ്ക്കുന്ന പ്രകാരത്തെ രണ്ടാം ഉച്ഛ്വാസത്തിൽ വിവരിയ്ക്കുന്നു. ഭൂമിയും ആകാശവും തമ്മിലുള്ള പൊരുത്തം കവിദൃഷ്ടികൊണ്ടു വീക്ഷിയ്ക്കുമ്പോൾ എത്ര അത്ഭുതാവഹമായിരിയ്ക്കുന്നു! പഴയ സംവത്സരം ചരമമടഞ്ഞു, മേഘമേദുരമായ നഭസ്സോടുകൂടിയ കാളരാത്രിയാകുന്ന ശവകുടീരം പൂകുന്നു! കാററുതുന്നു കേട്ടാൽ അതിനെക്കുറിച്ചുള്ള വിലാപഗാനം മുഴങ്ങുകയാണോ എന്നു തോന്നും!]

ആഴമുള്ളാകാശത്തിൻ കോളിളക്കത്തിന്നിട-
യ്ക്കാഴിവാനുകളുടെ സങ്കീർണ്ണവിടപങ്ങൾ,
ഊഴിയിൽക്കൊഴിഞ്ഞീടും ജീർണ്ണപർണ്ണങ്ങൾപോലേ,
ചുഴവും ചിന്നിപ്പാറിപ്പാറപ്പിച്ചീടുന്നിതാ,
താവകപ്രവാഹത്തിൽപ്പുജ്ജന്യക്ഷണപ്രഭാ-
ദേവദൂതന്മാരാകും ശിഥിലാംബുദങ്ങളെ.

ഉള്ളിലാവേശംപൂണ്ടു "ശാക്തേയ"ക്കലി കേറി-
ത്തുള്ളിക്കൊണ്ടുഴറീടും വെളിച്ചപ്പാടിൻ കേശം
ഉച്ചണ്ഡശീർഷത്തിൽനിന്നുച്ചത്തിൽപ്പാറിപ്പറ-
ന്നുച്ചലിച്ചീടുംവണ്ണമുജ്ജ്വലപ്രഭയോടേ,
മങ്ങിയോരാകാശത്തിന്നടിതൊട്ടുച്ചംവരേ
പൊങ്ങീടുമാസന്നോഗ്രമരുത്തിൻ കേശപാശം
നീലമാം നിറംകോലും താവകവായുവീചീ-
മാലതൻമേലായതാ! പരന്നുകിടക്കുന്നു!

അല്ലയോ ജഗൽപ്രാണ! കേട്ടാലും! മരിയ്ക്കുന്ന
കൊല്ലത്തെക്കുറിച്ചീടുമന്തിമവിലാപമേ!

കുന്നിയ്ക്കും ഭവദീയശക്തിയാലൊരിടത്തി-
ലൊന്നിച്ചുകൂടിക്കുരുത്തിരുണ്ടു കനംപൂണ്ടു,
മാരിയും തീയുമാലിപ്പഴവും പൊഴിച്ചീടും
പാരിച്ച കാളാംബുദപടലം വിതാനമായ്,
മരണം പ്രാപിച്ചോരക്കൊല്ലത്തിന്നിരിപ്പാറീ-
ച്ചരമതമിസ്രതാന്നുചിതം ശവധാമം!

## III

[പശ്ചിമാനിലൻെറ ശക്തിയ്ക്കു ഭൂമിയും ആകാശവും മാത്രമല്ല, സമുദ്രവും വിധേയമാകുന്നു. അവിടെയും മററു രണ്ടു ദിക്കിലെപ്പോലെതന്നെ വിടപസമൂഹമുണ്ടു്. ആഴിയുടെ അടിയിലാണ്ടുപോയ പ്രാചീനസംസ്കാരാവശേഷങ്ങളേയും ഇവിടെ അനുസ്മരിച്ചിരിയ്ക്കുന്നു.]

നീലമാം "ധരാമദ്ധ്യസാഗരം" [1] നിജവേലാ-
ലോലനിർമ്മലലീലാതുമൂലം കേട്ടുറങ്ങി,
ശൈവലസുമാവൃതപ്രാചീനപ്രാസാദൈഗലം
കേവലഭംഗീദീപ്തം സ്വപ്നത്തിൽദ്ദർശിയ്ക്കുവേ,

താപനസ്വപ്നത്തിങ്കൽനിന്നൊരഗ്നിപർവ്വത-
ദ്വീപത്തിൻസമീപത്തിലുണർത്തീ ഭവാൻതന്നെ.

"അതലാന്തികാബ്ധി" [2]തൻപ്രശാന്തപ്രഭാവങ്ങളാം
സ്വതവേ വേർതിരിഞ്ഞു വഴി നല്കുന്നു തവ!

ഇന്നുമങ്ങേററെത്താഴേയാഴിതന്നടിത്തട്ടിൽ
മിന്നുന്നു സസ്യലോകം നീരസം നിരവധി!
താവകസ്വരം കേട്ടാലറിയാമവിടെയും,
വൈവർണ്ണ്യം വന്നീടുന്നു ഭീതിയാലതിനെല്ലാം!
വിറയാർന്നാ ലോകവും പത്രങ്ങളുതിർക്കുന്നു!
പറയാമിനിയും ഞാൻ, കേട്ടാലും മഹാബല!

---

1 The Mediterranean Sea.

2 The Atlantic Ocean.

## IV

[ഇനിയത്തെ രണ്ടു് ഉച്ഛ്വാസങ്ങളിൽ കവിയും പശ്ചിമാനിലനും തമ്മിലുള്ള ലയം കാണിയ്ക്കുന്നു. മനുഷ്യാത്മാവിൻെറ ശാശ്വതമായ ആക്രോശമത്രേ നാം ഈ ഭാഗത്തിൽ കേൾക്കുന്നതു്. ആദ്യകാലത്തു പശ്ചിമാനിലനോടു സർവ്വഥാ സാമ്യം വഹിച്ചിരുന്ന കവിയുടെ ആത്മാവു് അനന്തരകാലത്തിൽ സംസാരബന്ധംനിമിത്തം എത്ര വ്യത്യസ്തമായിച്ചമഞ്ഞിരിയ്ക്കുന്നു!

എങ്കിലും നൈരാശ്യത്തിന്നവകാശമില്ല.

ശൈത്യം നിറഞ്ഞ മുഷിപ്പനായ ഹേമന്തകാലം ക്രമേണ അവസാനിയ്ക്കുകയും അതിനെ മംഗളമയമായ വസന്തകാലം അനുഗമിയ്ക്കുകയും ചെയ്യുക എന്നതാണല്ലോ പ്രകൃതിനിയമം. ദുഃഖം വന്നാൽ പിന്നാലേ സുഖവും താനേ വന്നുകൊള്ളും. തൽക്കാലത്തെ അപചയം അചിരേണ അഭിവൃദ്ധിയ്ക്കു വഴി കൊടുത്തുകൊള്ളും. ഭാസുരമായ ഭാവിയെ ന്യായമായിത്തന്നെ പ്രതീക്ഷിച്ചുകൊള്ളുക!]

അങ്ങയ്ക്കു വഹിയ്ക്കുവാൻ തക്കതായൊരുമട്ടി–
ലിങ്ങഹമൊരു ശുഷ്കപത്രമായിരുന്നെങ്കിൽ;

അങ്ങയോടൊപ്പം പറന്നീടുവാനാവുംമട്ടി–
ലിങ്ങഹമൊരു ശീഘ്രമേഘമായിരുന്നെങ്കിൽ;

അങ്ങയ്ക്കുള്ളൊരു ശക്തിപ്രേരണാഭാഗഭാക്കാ–
യങ്ങയെക്കാട്ടിൽമാത്രം സ്വാതന്ത്ര്യം കുറവായി,
അങ്ങയ്ക്കുള്ളോജസ്സിനായ്ക്കേവലമടിപെട്ടി–
ട്ടങ്ങനെ കിതപ്പോരു വീചിയായിരുന്നെങ്കിൽ!

മങ്ങാതെ വാനിൽബ്ഭുവൽപ്പര്യടനാങ്ങാംക്കൊത്ത–
ചങ്ങാതിയായിട്ടെൻെറ ബാല്യത്തിലെന്നപോലേ
വായുവേഗത്തിങ്കലുമങ്ങയെത്തോല്പിയ്ക്കാമെ–
ന്നായുറപ്പിയ്ക്കും നിലയ്ക്കായിരുന്നെങ്കിൽപ്പോലും,

ഈവണ്ണം ഭവാനോടായ് പ്രാർത്ഥിച്ചു മുട്ടിയ്ക്കേണ്ടോ–
രാവശ്യം ക്ലേശാവഹം വരുമായിരുന്നില്ല!

പത്രംപോൽ, ജലദംപോൽ, വീചിപോലലയുന്നതാ–
നത്ര മാം സമുദ്ധരിച്ചീടണേ! സ്വച്ഛന്ദാത്മൻ!

ജീവിതനിശിതാഗ്രകണ്ടകങ്ങളിൽ വീണേൻ!
ആവിലം മമാംഗകമൊലിയ്ക്കും രുധിരത്താൽ!

ഗർവ്വമാർന്നധൃഷ്യനായ് ശീഘ്രഗാമിയാമിവൻ
സർവ്വഥാ ഭവാനോടു സദൃശാത്മാവല്ലയോ?
അങ്ങയോടൊക്കുമെന്നെഘടികാമഹാഭാരം
ചങ്ങലയ്ക്കിട്ടിട്ടയ്യോ! വളച്ചു വലയ്ക്കുന്നു!

## V

ഈ വനമേതുപോലാണതുപോൽത്തന്നെയെന്നെ—
ത്താവകവിപഞ്ചികയായ്ത്തീർത്താലുമുഗ്രാത്മാവേ!
ഉണ്ടിങ്ങു പത്രഭ്രംശം രണ്ടിലുമെന്നാകിലും
രണ്ടിലുമിണങ്ങുന്നു ശാരദാഗാധസ്വരം;
ആയതും ത്വാമന്ദ്രമധുരസ്വരസംഗം
സ്വായത്തമാക്കീടുന്നു ദുഃഖേപി സുഖപ്രദം!

എന്നുടെ ചൈതന്യമായങ്ങുന്നു വർത്തിച്ചാലും!
എന്നുമല്ലങ്ങുന്നു ഞാൻതന്നെയായ് ഭവിച്ചാലും!

എന്നിലെജ്ജീർണ്ണാശയസഞ്ചയം പാറിച്ചാലും
മന്നിലെങ്ങുമേ ചണ്ഡ! ശുഷ്കപത്രങ്ങൾപോലേ!
അതുതാനേകീടട്ടേ ജീവചൈതന്യോൽക്കർഷം
പുതുതായിട്ടന്നൊരു ജന്മത്തിനാത്യാവശ്യം!

എന്നല്ലീപ്പദ്യമന്ത്രോച്ചാരണംവഴിയ്ക്കെങ്ങും
ചെന്നാലയ്ക്കട്ടേ ലോകമദ്ധ്യത്തിലെൻവാക്യങ്ങൾ,
പൊലിഞ്ഞുപോകാതുള്ളോരഗ്നികുണ്ഡത്തിൽനിന്നു
സ്ഫുലിംഗഭാസിതങ്ങൾ പറക്കുന്നതുപോലേ!

നിദ്രയെക്കൈവിടാതെ കിടക്കും ഭൂമിയ്ക്കൊരു
ഭദ്രമാം സിദ്ധാദേശഖ്യാപനമായിബ്ഭവാൻ,
മാമകമുഖംവഴി മാരുത! ഭവിച്ചാലും!
ഹേമന്തം വന്നാൽപ്പിന്നെ വസന്തം വൈകിയ്ക്കുമോ?

# ധർമ്മത്തിനോട് *

## I

ധർമ്മമേ! ലോകം മുററും നേർവഴി നടത്തീടും
കർമ്മത്തിൻ ചൈതന്യമേ! സർവ്വേശസന്താനമേ!
നിർമ്മലപ്രഭാവംകൊണ്ടന്തരംഗത്തിൽ നിത്യം
ശർമ്മദം ത്വാവേശം ശാന്തിയെച്ചേർത്തീടട്ടേ!
സ്വർമ്മഹസ്തസ്ഥരാം ഭൂമീപാലരും ഭവദീയ–
നർമ്മസാചിവ്യം കൂടാതെങ്ങനേ ജയം നേടും?
നിർമ്മര്യാദമായ്ത്തവ സമ്മർദ്ദം തുടരുന്ന
ദുർമ്മതികൾക്കിങ്ങുണ്ടാം വിജയം ക്ഷണികം താൻ!

## II

കേവലം നിത്യസത്യനിർദ്ദിഷ്ടമാർഗ്ഗംമാത്രം
സ്വാവലംബമാക്കാണെന്നും പ്രകൃതികുമാരന്മാർ[2]
താവകദൃഷ്ടിയുണ്ടോ തങ്ങളിൽപ്പതിയുന്നി–
താവക നോക്കാതെന്നും നിർഭയം വർത്തിപ്പവർ.
പാറ്യങ്ങളായോരവർക്കതിവിശ്വാസംമൂലം
സേവകന്മാരിൽനിന്നും ചതികൾ പററുന്നോരം
ഭാവൽക്കളേജങ്ങളിൽത്താങ്ങിനില്ക്കുവാൻ ബലം
കൈവരുമാറാകട്ടേ കല്മഷാപഹാത്മാവേ!

## III

ജീവിതം സുഭഗമായ് പ്രശാന്തിപ്രസന്നമായ്
പാവിതമായീടുവാൻ ത്വൽപ്രീതിതന്നേ വേണം.
ഭൂവിതിൽ സ്നേഹം നിത്യം നേർവഴി കാണിച്ചുകൊ–
ണ്ടാവിധം നിത്യാനന്ദം നേടുവാൻ സാധിയ്ക്കുവേ,

---

* വേർഡ്സ്വർത്തിന്റെ "Ode to Duty" എന്ന കൃതിയുടെ സ്വതന്ത്രവിവർത്തനം.

2 Barbarians—sons of Nature.

ധീവിഷാദത്തോടൊത്ത ധീരതയോടുംകൂടേ;
തോൽവിയും വിജയവും തെല്ലുമേ കൂട്ടാക്കാതേ,
ആവിലമാകാതുള്ള താവകാഭിമുഖ്യത്തിൽ
മേവിടുന്നതിനൊന്നനുഗ്രഹിക്കേണമേ!

IV

സ്വാതന്ത്ര്യമഹാപോതാരൂഢനായ്പ്പരഹിത–
വാതമണ്ഡലികളാലാഹതനായീടാതേ,
വീതസാധ്വസം ത്വയാ ജീവിതജലധിയിൽ
നീതനായീടുന്നവൻ നിശ്ചയം മഹാഭാഗൻ!
സ്ഫീതമാം ദർപ്പംമൂലം ത്വന്നയം വിഗണിച്ചു
പാതകം ചെയ്തീടുവാൻ പ്രേരിതനാകുന്നവൻ
ഏതവസ്ഥയിലിരുന്നുല്ലസിച്ചാലും, ക്രമാൽ
യാതനയ്ക്കല്ലോ പാത്രമായീടുന്നിതു നൂനം!

V

എനിയ്ക്കില്ലുള്ളിലൊട്ടും കലക്കം; പശ്ചാത്താപം
ജനിപ്പാൻതക്കവണ്ണം ഞാനൊന്നും ചെയ്തിട്ടില്ല!
തനിച്ചെൻഹൃദയത്തിൻ പ്രേരണംകൊണ്ടുമാത്രം
കുനിച്ചീടുന്നേൻ ശീർഷം ധർമ്മമേ, തവ മുന്നിൽ!
കനിഞ്ഞെൻകരണങ്ങളെപ്പോഴും നയിച്ചാലും!
ധ്വനിച്ചീടട്ടേ കാതിൽത്താവകം മന്ദ്രസ്വരം!
ഇനിയോരല്പസ്മിതം ചേരും നിൻഗംഭീരാസ്യ–
മിനിയും കാണാകട്ടേ കൺമുന്നിലെനിയ്ക്കെന്നും!

VI

സൂനങ്ങളുദ്യാനത്തിൽസ്സസ്മിതം പൊഴിയ്ക്കുന്നു
നൂനം ത്വത്സാന്നിദ്ധ്യത്തിൻ ദിവ്യമാം പ്രകാശത്തിൽ;
വാനത്തിലെണ്ണംവിട്ട താരകളണിചേർന്നു
ഗാനമാധുരി പൊഴിച്ചീടുന്നു ത്വദ്വൈഭവാൽ;
ഊനമിങ്ങൊരിടത്തും പ്രപഞ്ചക്രമത്തിനി–
ല്ലാനന്ദപ്രദായകം താവകാധീനം സർവ്വം!
മാനവസമുദായം ഭരിയ്ക്കും നീതിയ്ക്കടി–
സ്ഥാനമാം ഭവൽപ്പദം സന്തതം ജയിയ്ക്കുന്നു!

## VII

അത്യന്തഗംഭീരമാം മഹസ്സേ ഭവാൻതന്നെ
നിത്യമെന്നാത്മാവിനെസ്സദയം നയിച്ചാലും!
പ്രത്യക്ഷം വിനയത്തിൽ വേരൂന്നും ജ്ഞാനം, സർവ്വ–
സ്തുത്യമാമാത്മത്യാഗം പൈശുന്യക്ഷോദക്ഷമം,
കൃത്യനിഷ്ഠയിൽ ധൈര്യം, ന്യായബോധത്താലുണ്ടാം
പ്രത്യയസ്ഥൈര്യമെന്നീ ശക്തികൾ കൂട്ടുംവിധം
സത്യത്തിൻ പ്രകാശത്തിൽത്താവകാശ്രിതനായി
പ്രത്യഹം പ്രസന്നനായ് വർത്തിയ്ക്കാറാകേണമേ!



# കാലത്തിനോട് *

## I

കാലമേ! കരാളമാം ജീവിതപ്രലോഭന–
ജാലത്തിൽജ്ജനങ്ങളെപ്പെട്ടുത്തും കിരാതൻ നീ!
സ്ഥൂലമാം മനഃക്ലേശസീരത്താൽ മനുഷ്യന്റെ
ഫാലമാം കേദാരത്തിൽച്ചാലുഴും കൃഷകൻ നീ!
നീലമാം കേശത്തിന്മേൽ വെള്ളി പൂശുവാൻ നല്ല–
ശീലമുള്ളോരു കരകൌശലവിദഗ്ദ്ധൻ നീ!
മാലനല്പമായ്ത്തട്ടി ക്ഷതമേററീടും ഹൃത്തിൽ–
തൈലലേപനംചെയ്യും വൈദ്യനും നീതാനല്ലോ!

## II

പ്രേമകാസാരവാരിയെപ്പെട്ടെന്നു–
ഭീമകാസരമാകെക്കലക്കയാൽ
രാമണീയകശോഭിതം സത്യമാം
വ്യോമമേതും പ്രതിഫലിക്കാതെയും,
ക്ഷമയേന്തുന്നോരുത്തമവിശ്വാസ–
വാർമഴവില്ലശേഷവും മങ്ങിയും,
കോമളാശാമലർവാടി വാടിയും
പോമളവിങ്കൽ നീതാനൊരാശ്രയം!

## III

ഘോരാപവാദരസത്താൽ,സ്സഹതാപ–
നാരായവേരിനു വാട്ടമേല്ക്കുംവിധൌ
ധാരാളസമ്മാനസാരാർപ്പണംകൊണ്ടു
നേരായ്ത്തഴയ്ക്കുമോ സൌഹാർദ്ദപാദപം?
പാരാതശേഷവിഷാംശങ്ങളും നീങ്ങി–
യാരാൽപ്പുഴയതിൻശക്തിയും ശോഭയും
വാരാനുയരുവാൻ കാലമേ! നിത്യതാ–
വാരാശിവീചിയാം നീതാൻ തുണയ്ക്കണം!

---

* ബൈറൺ എന്ന ആംഗ്ലേയമഹാകവിയെ ഉപജീവിച്ചെഴുതിയത്.

## IV

മോദമാൎന്നസൂയക്കാർ ദുഃപ്രവാദമാം ഘോര–
ഭേദകാഗ്രത്താൽസ്സ്വഹൃച്ഛേദനം ചെയ്തീടവേ,
സാദരം പ്രതീകാരദേവതേ! [1]കാലപ്രിയ–
സോദരീ! കേൾക്കെൻമനോവേദനാനിവേദനം!
പാരിക്കും പാപധൂമം ഫലമായതിങ്കൽനി–
ന്നാരിലും വീഴും വിപത്തടിത്താം തവായുധം
നേരിട്ടു ദുഷ്ടന്മാരിൽമാത്രമായ്പ്പതിപ്പിച്ചീ–
പ്പാരിലെദ്ധൎമ്മതുലാധാരിണീ! ജയിച്ചാലും!



[1] Nemesis.

# ഗീതകം*

പാശ്ചാത്യഭാഷകളിൽ പ്രചാരപ്രാചുര്യം സിദ്ധിച്ചുകഴിഞ്ഞിട്ടുള്ളതും മലയാളത്തിൽ ഇതുവരെ നടപ്പിൽ വന്നിട്ടില്ലാത്തതുമായ ഒരു കവനസമ്പ്രദായമാണ് "സോണററ്" അല്ലെങ്കിൽ "ഗീതകം." ഇതു നമ്മുടെ ഭാഷയ്ക്ക് എത്രത്തോളം സ്വീകാര്യമായിരിക്കുമെന്ന് ഇനിയും കണ്ടറിയേണ്ടതായിട്ടാണിരിക്കുന്നത്. ഏതാണ്ട് ഈ രീതിയോടടുത്തുള്ള ഒരു ഖണ്ഡകാവ്യപ്രസ്ഥാനത്തിന് അത്യാവശ്യമുണ്ടെന്ന് ഇയ്യിടെ ആവിർഭവിച്ചിട്ടുള്ള ചില മലയാളകൃതികൾ വിളിച്ചുപറയുന്നുണ്ട്. പക്ഷെ ലക്ഷണം തികഞ്ഞ "ഗീതക"ങ്ങൾ മലയാളത്തിൽ ഇതുവരെ ആരും എഴുതിക്കണ്ടിട്ടില്ല. പാശ്ചാത്യരുടെ "സോണററു"കൾക്കുള്ള ലക്ഷണങ്ങൾ മുഴുവനും അങ്ങനെതന്നെ പകർത്തുന്നതു മലയാളഭാഷയ്ക്ക് അനുയുക്തമോ ആശാസ്യമോ അല്ലെന്നും വന്നേയ്ക്കാം. എന്നാൽ ആ ലക്ഷണങ്ങൾ എന്തെല്ലാമെന്നു സ്പഷ്ടമായി ഗ്രഹിക്കുകയും അവയെ അനുസരിച്ചുകൊണ്ടുള്ള ഏതാനും ഉത്തമകൃതികൾ രചിക്കുകയും ചെയ്തതിനുശേഷം, നല്ല വാസനാകവികൾ മലയാളഗീതകം ഏതുപ്രകാരം രൂപവൽക്കരിക്കേണമെന്നു തീർച്ചപ്പെടുത്തുകയായിരിക്കും അധികം സമീചീനമായിട്ടുള്ളത്. അതിനുവേണ്ടി, "സോണററ്" എന്ന കവനസമ്പ്രദായത്തിന്റെ ലക്ഷണങ്ങളെ ചുരുക്കത്തിൽ വിവരിക്കുകയും, സ്വരൂപജ്ഞാനത്തിനായിട്ടുമാത്രം ഏതാനും ഉദാഹരണങ്ങളെഴുതിച്ചേർക്കുകയും ചെയ്യുന്നു. ഉദാഹരണങ്ങളെക്കുറിച്ചു തെററിദ്ധാരണ കൂടാതിരിക്കുവാനായി ഒരു വാക്ക് ആദ്യമേ പറഞ്ഞുകൊള്ളട്ടെ. "സോണററു"കളുടെ നിർജ്ജീവങ്ങളായ 'മാതൃക'കൾമാത്രമാണ് ഈ ഉദാഹരണങ്ങൾ—വെറും കങ്കാളങ്ങൾ, കേവലം കരുക്കൾ. ഇവയെ യഥാർത്ഥകവികൾ എടുത്തുപെരുമാറുമ്പോൾ സജീവങ്ങളായ നൂതനരമ്യസൃഷ്ടികളായിരിക്കും ഫലമെന്നു വിശ്വസിക്കുന്നു. കവിതയെയല്ലാ, കവനരീതിയെ മാത്രമാണ്, ഉദാഹരിക്കുവാനുദ്ദേശിച്ചിട്ടുള്ളതെന്നു താൽപര്യം.

* ഒരു പുതിയ കവനസമ്പ്രദായം മലയാളത്തിൽ എത്രത്തോളം പ്രചാരണയോഗ്യമാണെന്നു ചിന്തയ്ക്കു വിഷയീഭവിപ്പിക്കുന്നതായ ഈ ലേഖനം 1109 മകരത്തിലെ സ കേ. സാ. പരിഷത്ത്രൈമാസികത്തിൽ പ്രസിദ്ധീകരിച്ചതാണ്.

അതിനാൽ താഴേ ചേൎക്കുന്ന ഉദാഹരണങ്ങൾമാത്രം കണ്ടു "സോ ണററ"രീതിയെ ആരും വെറുക്കരുതെന്നു മുൻകൂട്ടി അപേക്ഷിച്ചു കൊള്ളുന്നു.

'സോണററ്' എന്ന പാശ്ചാത്യപദത്തിന്റെയും 'സ്വനം' എന്ന സംസ്കൃതപദത്തിന്റെയും ധാതു ഒന്നുതന്നെയാണ്. ധാത്വ ൎത്ഥമനുസരിച്ചു 'സോണററ്' ഗാനപ്രധാനമായിട്ടുള്ള ഒരു കവന രീതിയത്രേ. പതിനാറാം ശതവൎഷത്തിൽ ഗാനപ്രധാനങ്ങളായ പലതരം ചില്ലറക്കൃതികളെ കുറിക്കുവാനും സാങ്കേതികാൎത്ഥത്തില ല്ലാതെ ഈ പേർ ഉപയോഗിച്ചിരുന്നു. സാങ്കേതികാൎത്ഥത്തിൽ പ്രയോഗിക്കുമ്പോൾത്തന്നെയും 'സോണററ്' എന്ന പദത്തിൽ ഗാനോചിതത്വം എന്ന ഗുണം അന്തൎഭവിച്ചിരിക്കുന്നുണ്ട്. ഇതെ ല്ലാം ഓൎത്തിട്ടാണ് 'സോണററ്' എന്നതിനെ 'ഗീതകം' എന്നു തൎജ്ജമ ചെയ്തത്. കൂടാതെ, മുക്തകം യുഗ്മകം വിശേഷകം കുളകം എന്നും മററുമുള്ള പദങ്ങളെ ഏതാണ്ട് അനുസ്മരിപ്പിക്കുന്നതുമാ ണല്ലോ 'ഗീതകം' എന്ന പദം. ഗാനം ചെയ്യപ്പെടുന്നതു 'ഗീതകം' എന്ന ശബ്ദാൎത്ഥം, മൂലശബ്ദാൎത്ഥത്തോട് ഏററവും യോജിച്ചിരി ക്കുന്നുമുണ്ട്.

ഒരു ഗീതകത്തിൽ പ്രായേണ ഒരൊററ ആശയംമാത്രമേ ആവിഷ്കരിക്കുവാൻ പാടുള്ളൂ. അതായതു കവിയുടെ ഹൃദയസമുദ്ര ത്തിലെ ഒരു വീചിമാത്രം—ഒരു വികാരവീചി. ഇതാണ് ഗീതക ത്തിന്റെ ജീവൻ. ഒന്നിലധികം വികാരകല്ലോലങ്ങളെ ഉൾ കൊള്ളിക്കേണമെന്നുണ്ടെങ്കിൽ, തരംഗമാലാരീതിയിൽ ഗീതക പരമ്പര നിൎമ്മിക്കാവുന്നതുമാണ്. പ്രസിദ്ധന്മാരായ മിക്ക പാ ശ്ചാത്യകവികളും ഇപ്രകാരം ഗീതകപരമ്പര രചിച്ചിട്ടുണ്ട്. പ്രസ്തു ത പ്രസ്ഥാനത്തിന്റെ ആവിൎഭാവത്തിനുശേഷം ഇംഗ്ലാണ്ടുരാജ്യത്തി ലുണ്ടായിട്ടുള്ള കവിമുഖ്യന്മാരെല്ലാംതന്നെ ഗീതകങ്ങളോ ഗീതക പരമ്പരകളോ നിൎമ്മിച്ചിട്ടുള്ളവരാണെന്നു പറയാം. ആശയകേ ന്ദ്രീകരണത്തെക്കുറിച്ചുള്ള നിയമം അവരിലാരും ഇതുവരെ ഉല്ലം ഘിച്ചിട്ടില്ല. ആശയത്തിന്റെ ഏകഭാവം എന്നതു ഗീതകത്തി ലെ മൎമ്മമാണ്.

ഗീതകത്തിലെ ചിന്താഗതിക്കും സമുദ്രത്തിലെ വീചിക്കും തമ്മിൽ വളരെ സാമ്യമുണ്ടെന്ന് ഓൎക്കേണ്ടതാണ്. രണ്ടും പ്രശാ ന്തമായ നിലയിൽ ആരംഭിക്കുന്നു; പിന്നെ ക്രമേണ ക്ഷോഭം കൂടിക്കൂടിവന്നു മൂൎദ്ധന്യാവസ്ഥയിലെത്തുന്നു; അനന്തരം ക്രമേണ

കുറഞ്ഞുകുറഞ്ഞ് ഏറിയതുപോലെത്തന്നെ ഇറങ്ങി, പ്രശാന്തതയിൽ പര്യവസാനിക്കുന്നു. ഈവിധം നോക്കുമ്പോൾ പഴയ മാമൂലനുസരിച്ചുള്ള ഒരു ഗീതകത്തിൽ, ആരോഹമെന്നും അവരോഹമെന്നും രണ്ടു വിഭാഗങ്ങൾ തെളിഞ്ഞുകാണാം. അവയെ പ്രത്യക്ഷമാക്കത്തക്കവിധത്തിൽത്തന്നെയാണ് ഗീതകത്തിന്റെ ബാഹ്യരൂപവും സമുല്ലസിക്കുന്നത്. ലക്ഷണമൊത്ത ഒരു ഗീതകത്തിൽ, ആരോഹാവരോഹങ്ങളോടു ചേർന്നുകൊണ്ട്, ഒരു പൂർവ്വഭാഗവും ഒരുത്തരഭാഗവും സ്പഷ്ടമായി വേർതിരിഞ്ഞുനില്ക്കുന്നു. ആകെയുള്ള പതിനാലുപാദങ്ങളിൽ ആദ്യത്തെ എട്ടു ചേർന്നുള്ള 'അഷ്ടകം' (Octave) പൂർവ്വാർദ്ധവും, പിന്നത്തെ ആറു ചേർന്നുള്ള 'ഷട്കം' (Sestet) ഉത്തരാർദ്ധവുമാകുന്നു.

ഇവയെ കുറേക്കൂടി വിശദമാക്കുവാൻ പര്യാപ്തമായ വിധത്തിലാണ് പ്രാസത്തിന്റെ പ്രയോഗം കാണപ്പെടുന്നത്. പഴയ രീതിയിലുള്ള ഗീതകത്തിൽ 'അഷ്ടക'ത്തിൽ ആകെ രണ്ടു പ്രാസാക്ഷരങ്ങൾമാത്രം ഉപയോഗിച്ചുകൊണ്ടാണ് എട്ടു പാദങ്ങളേയും കൂട്ടിയിണക്കുന്നത്. ഒന്ന്, നാല്, അഞ്ച്, എട്ട് എന്നീ പാദങ്ങളെ ഒരേ പ്രാസാക്ഷരംകൊണ്ടും; രണ്ട്, മൂന്ന്, ആറ്, ഏഴ് എന്നിവയെ മറ്റൊന്നുകൊണ്ടും കൂട്ടി ഘടിപ്പിക്കുന്നു. അതായതു, പ്രാസാക്ഷരങ്ങളെ 'ക' 'ച' എന്നീ ലിപികളാൽ കുറിക്കുന്നപക്ഷം, അഷ്ടകത്തിലെ പ്രാസക്രമം കചചക, കചചക എന്നായിരിക്കും. ഉത്തരാർദ്ധമായ ഷട്കത്തിൽ പ്രാസാക്ഷരങ്ങൾ രണ്ടോ മൂന്നോ ആകാം; പക്ഷെ ഒടുവിലത്തെ രണ്ടു പാദങ്ങളെ ഒരൊററ പ്രാസാക്ഷരംകൊണ്ടു കൂട്ടിപ്പിടിപ്പിക്കരുതെന്നായിരുന്നു മാമൂൽപ്രിയന്മാരുടെ നിശ്ചയം. ഇവരെഴുതീട്ടുള്ള 'ഗീതക'ങ്ങളിൽ ഒന്നിടവിട്ടിട്ടുള്ള പാദങ്ങളാണ് ഉത്തരാർദ്ധത്തിൽ പ്രാസംകൊണ്ടു യോജിപ്പിക്കപ്പെട്ടിട്ടുള്ളത്. പ്രാസാക്ഷരങ്ങളെ 'ട' 'ത' 'പ' എന്നീ ലിപികളാൽ കുറിക്കുന്നപക്ഷം, ഷട്കത്തിലെ പ്രാസക്രമം ടതപ, ടതപ എന്നോ, ടതട, തടത എന്നോ, ടടത, ടടത എന്നോ ടതപ, പടത എന്നോ മറേറാ ആകാമെന്നു സാരം.

ആശയത്തിന്റെ ഏകഭാവമനുസരിച്ചു, ഗീതകം ദൃഢബന്ധമായ കൃതിയായിരിക്കേണമെന്നു നിർബ്ബന്ധമുണ്ട്. ആയതിനെ ആകൃതിയിൽത്തന്നെ പ്രത്യക്ഷമാക്കുന്നതാണ് പ്രാസഘടന. ഒരു വിധത്തിലും പ്രാസഘടനയില്ലാതെ എഴുതപ്പെട്ടിട്ടുള്ള ഗീതകത്തിന് ഇംഗ്ലീഷിൽ പ്രതിഷ്ഠ ലഭിക്കുകയുണ്ടായിട്ടില്ല. സ്വാതന്ത്ര്യ

മൂർത്തികളായ ആംഗ്ലേയകവിശ്രേഷ്ഠന്മാരും ഗീതകപ്രസ്ഥാനത്തിൽ ഏതെങ്കിലുമൊരു തരത്തിലുള്ള പ്രാസക്രമത്തെ മാനിക്കുകയാണ് ചെയ്തിട്ടുള്ളത്. അതിനാൽ കേവലം പ്രാസരഹിതമായ ഗീതകം ലക്ഷണത്തിനോ പൂർവ്വചരിത്രത്തിനോ ഒത്തതായിരിയ്ക്കയില്ല. എന്നാൽ നമ്മുടെ കിളിപ്പാട്ടുകളിലും "ഗാഥ"കളിലും കാണുന്നതുപോലെ പ്രാസഘടിതങ്ങളായ ഇരട്ടപ്പാദങ്ങൾ (ഈരടികൾ) വേറേ വേറേ മുറിഞ്ഞു വീഴുന്നതായാൽ പതിനാലു പാദങ്ങൾ ചേർന്നിട്ടുള്ള ഒററപ്പദ്യത്തിലെ ആശയൈക്യത്തെ സ്പഷ്ടമാക്കുന്നതിന് ആവശ്യമായ ബന്ധദാർഢ്യം ഗീതകത്തിന്റെ ബാഹ്യസ്വരൂപംകൊണ്ടുതന്നെ സ്പഷ്ടമാകുമെന്നു പറഞ്ഞുകൂടാ. അതേസമയംതന്നെ, മാതൃകാനുസരിച്ചുള്ള പ്രാസഘടന പലക്കും വളരെ കൃത്രിമമായിത്തോന്നുന്നതായാൽ അതിലൊട്ടത്ഭുതമില്ലതാനും. ഇക്കാര്യത്തിൽ ഭാഷയ്ക്കു യോജിച്ചവിധം ഭേദഗതികൾ ചെയ്യേണ്ടഭാരം വായനാകൊണ്ടു തെളിഞ്ഞ വാസനായോടുകൂടിയ മഹാകവികൾക്കു വിട്ടുകൊടുക്കാനേ നിവൃത്തിയുള്ളു.

പതിനാലു പാദത്തിൽ കൂടുതലോ കുറവോ ആയിട്ടുള്ള ഗീതകത്തിനും സാഹിത്യത്തിൽ പ്രതിഷ്ഠ സിദ്ധിക്കുകയുണ്ടായിട്ടില്ല. മലയാളത്തിൽ ഒന്നോ രണ്ടോ വരികൾ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നതുകൊണ്ടു വലിയ പ്രയോജനമുണ്ടാകുമോ?

വൃത്തത്തെസ്സംബന്ധിച്ചേടത്തോളം, ഇംഗ്ലീഷിലെ ക്രമം നമുക്കു സ്വീകാര്യമായിരിയ്ക്കുമെന്നു തോന്നുന്നില്ല. ഇംഗ്ലീഷുഗീതകത്തിൽ, ഓരോ പാദം അയ്യഞ്ചു ഗണം (വെപ്പും എടുപ്പും) ചേർന്നും, ഓരോ ഗണം ഈരണ്ട് അക്ഷരങ്ങൾ (ആദ്യം ലഘു പിന്നെ ഗുരു എന്നീ ക്രമത്തിൽ) ചേർന്നുമാണ്. ഏകദേശം,

| ◡ | — | ◡ | — | ◡ | — | ◡ | — | ◡ | — |
|---|---|---|---|---|---|---|---|---|---|
| ഇ | രി | ക്ക | യോ | മ | രി | ക്ക | യോ | സു | ഖം |

എന്ന മട്ടിലാണ് ഓരോ പാദവും. ഇതിനെക്കാൾ മലയാളകവിതയ്ക്കു കൂടുതൽ യോജിപ്പുള്ള വൃത്തങ്ങൾ വേറേ പലതുമുണ്ടെന്നു സ്പഷ്ടമാണല്ലോ. കേകതന്നെ ഒരുദാഹരണമല്ലേ?

അന്ത്യാക്ഷരപ്രാസമാണ് ഇംഗ്ലീഷുകവനത്തിലെ നിയമം; എന്നാൽ അതു മലയാളകവിതയ്ക്കിണങ്ങുമോ എന്നു സംശയമാണ്. പ്രഥമാക്ഷരമോ ദ്വിതീയാക്ഷരമോ (പഴയ "എതുക"യും "മോന"യുംതന്നെ) ആയിരിക്കും ഭാഷാകവനത്തിന് അധികം യോജിയ്ക്കുക എന്നു തോന്നുന്നുണ്ട്.

വൃത്തം, പ്രാസം, പാദസംഖ്യ മുതലായ ബാഹ്യോപാധികളെ ആശയാനുയുക്തമായവിധം നിയന്ത്രിക്കുന്നതു യഥാൎത്ഥകവികളുടെ കൃത്യമാണെന്നുള്ള തത്വം ഇവിടെ വീണ്ടും സ്മൎത്തവ്യമായിരിക്കുന്നു.

മുൻവിവരിച്ചപ്രകാരം മാമൂലനുസരിച്ചു ഗീതകത്തിന്റെ സമ്പ്രദായം കാണിക്കുവാനായി ചില മാതൃകകൾ താഴെ ചേൎക്കുന്നു. ഇതിൽ ആദ്യത്തേതു സ്വതന്ത്രകൃതിയും, രണ്ടാമത്തേതു വേഡ്സ്വത്ത് എന്ന ആംഗ്ലേയമഹാകവിയുടെ ഒരു പ്രസിദ്ധഗീതകത്തിന്റെ അനുപാദതൎജ്ജമയുമാണ്:—

## ഭജനം

ജീവിതപ്പൂങ്കാവിലെപ്പൂക്കളാലാരേ നിത്യ-
മാരാധിപ്പതിനു ഞാനാവേശം കൊണ്ടീടുന്നു;
ആരാണെന്നാൾക്കോവിലിൽക്കുടികൊണ്ടെന്റെ ജന്മ-
മീവിധത്തിലെങ്കിലും സഫലീകരിക്കുന്നു;

ഭാവിയാം മരുഭൂവിലാരെനിക്കാരാലോരോ
വാരാളും പത്മാകരം കാണിച്ചുതന്നീടുന്നു;
സ്വാരാജ്യപ്രഭാവമിപ്പാരിൽത്താനാണക്കുമ-
ദ്ദേവിയോടേകീഭാവം കേവലം കൈവന്നാവൂ!

പ്രാണനായികേ! ദേവീ! പ്രേമത്താൽ മധുരിതം
മാമകാത്മാവാം ശുദ്ധനൈവേദ്യം ഗ്രഹിക്ക നീ!
ചേണഞ്ചും തവാകാരമേവ മേ ധ്രുവതാര-
മീ മഹീനൌകായാത്രാമാൎഗ്ഗദൎശകം പരം!
പ്രീണനം ഭവദീയമേവ മേ സാക്ഷാൽ മോക്ഷം!
രാമണീയകസാരസൎവ്വസ്വഭണ്ഡാരമേ!

# ലണ്ടൻനഗരത്തിലെ ഉഷാലോകം

[ഇററാലിയൻഭാഷാസങ്കേതങ്ങളനുസരിച്ചുള്ള ലക്ഷണങ്ങളെല്ലാം തികഞ്ഞ ഒരു ഇംഗ്ലീഷുസോണററിന്റെ നേർതർജ്ജമ. 1802 സപ്തംബർ 3–ാംനു- പ്രഭാതത്തിൽ വേർഡ്സ്വർത്ത്മഹാകവി വെസ്റ്റ്മിൻസ്റ്റർ പാലത്തിന്മേൽനിന്നു നോക്കുമ്പോൾ കണ്ടതായ ലണ്ടൻനഗരമാണ് ഇതിൽ വർണ്ണിയ്ക്കപ്പെട്ടിട്ടുള്ളത്. ആശയഗതിയും ആകൃതിയും പ്രാസക്രമവും രചനയുമെല്ലാം മൂലത്തിലേതുപോലെതന്നെയാക്കീട്ടുള്ളതിനാൽ മലയാളത്തിൽ ഈ ഗീതകത്തിന് ഒരു വൈജാത്യം തോന്നിയാലത്ഭുതമില്ല. വിരാമങ്ങളും സാമാന്യേന മൂലകൃതിയിലെപ്പോലെതന്നെയാണ് ഇതിൽ കാണുക. ഉഷാകാലത്തിലെ ആ ലോകം വർണ്ണിച്ചിട്ടുള്ള ഈ ഗീതകത്തിന് ''ഉഷാലോകം'' എന്നു പേർ കൊടുത്തിരിയ്ക്കുന്നതുമാത്രം പുതിയതാണ്. അന്ത്യാക്ഷരപ്രാസത്തിനുപകരം ഉപയോഗിച്ചിട്ടുള്ള ദ്വിതീയാക്ഷരപ്രാസത്തിന്റെ ക്രമം abba, abba; cdc dcd എന്നാണ്. രിമമരി—രിമമരി—ണ്ടിന്ദണ്ടി—ന്ദണ്ടിന്ദ.]

പാരിലില്ലിതിനേക്കാളഴകേറിയതൊന്നും:
ഈമട്ടിലുള്ളിൽത്തട്ടും കാഴ്ച കണ്ടിട്ടുകാതേ
പോമവൻ തീർച്ചയായും മന്ദചേതനൻതന്നേ:
വാരിളംപ്രഭാതത്തിൻപ്രഭയിപ്പുരിയൊരു

നേരിയ ദുകൂലംപോൽ ധരിപ്പൂ; നിശ്ശബ്ദമായ്
ധാമഗോപുരപോതക്ഷേത്രശാലകൾ വീത–
ധൂമമാമാകാശത്തിൽത്തെളിഞ്ഞു കിടക്കുന്നു
ഭൂരിശോഭയാ വാനും വയലും കാണ്മോളവും!

പണ്ടിതിൽപ്പരം ഭംഗ്യാ പാരിനെ പ്രഭാകരൻ
സുന്ദരാഭയിലാറാടിച്ചില്ല; പ്രശാന്തിയോ
കണ്ടിട്ടില്ലറിഞ്ഞിട്ടില്ലിതുയ്യമഗാധമായ്!
മന്ദമായ് സ്വച്ഛന്ദമായ്പ്പുഴയുണ്ടിഴയുന്നു:
മിണ്ടിടാതുറങ്ങുന്നു വീടുകൾപോലും, ഹാ! നി–
ഷ്പന്ദമായ്ക്കിടക്കുന്നു നൂനമാശ്ശക്തചിത്തം!

ആശയത്തിന്റെ ഗതി, പ്രാസഘടന, വിരാമക്രമം എന്നുതുടങ്ങിയ എല്ലാ അംശങ്ങളിലും ഈ തർജ്ജമ മൂലത്തോട് ഏററവും അടുത്തിട്ടുള്ളതുകൊണ്ടു, മാമൂലനുസരിച്ച് ഇംഗ്ലീഷിൽ വേഡ്സ്വർത്തുമഹാകവി എഴുതീട്ടുള്ള ഗീതകങ്ങളുടെ രീതി മനസ്സിലാക്കുവാൻ ഇത് ഉപകരിയ്ക്കുമെന്നു കരുതുന്നു.

ഗീതകം എന്ന കവനരീതി ആദ്യമായി ആവിർഭവിച്ചതു പതിന്നാലാം ശതകത്തിൽ ഇററലിരാജ്യത്തിലാണ്. ഇററലിയിലെ ഗീതകങ്ങളുടെ ലക്ഷണങ്ങളെയാണ് ഇതുവരെ നാം വിവരിക്കുകയും ഉദാഹരിക്കുകയും ചെയ്യുവാൻ ശ്രമിച്ചത്. പ്രസ്തുതമാതൃക പിടിച്ച് ഇംഗ്ലീഷിൽ അസംഖ്യം കവികൾ ഗീതകങ്ങളെഴുതീട്ടുണ്ട്. എന്നാൽ, ഇംഗ്ലീഷിൽ പ്രചരിക്കുവാൻ തുടങ്ങിയതോടുകൂടി, ഗീതകത്തിലെ ആശയവികാസക്രമത്തിനും പ്രാസഘടനയ്ക്കും മററും ഗണ്യങ്ങളായ ചില മാററങ്ങൾ വന്നുചേർന്നു. അങ്ങനെ മാതൃകാനുസരിച്ചുള്ള ഗീതകങ്ങളോടൊപ്പം ഇംഗ്ലീഷിൽ ഒരു നൂതനസമ്പ്രദായത്തിലുള്ള ഗീതകങ്ങളും വളർന്നുവന്നു. അഷ്ടകത്തിൽ രണ്ടിലധികം പ്രാസാക്ഷരങ്ങൾ ചെലുത്തുവാൻ വിരോധമില്ലെന്നായി; ഷട്കത്തിന്റെ അന്ത്യപാദങ്ങൾ രണ്ടും തമ്മിൽ ഒരേ പ്രാസാക്ഷരത്താൽ കൂട്ടിച്ചേർക്കാമെന്നുമായി. ബാഹ്യാകൃതിയിലുള്ള ഈ ഭേദഗതി ആന്തരമായ ആശയഗതിയുടെ വ്യത്യാസത്തെ കുറിക്കുകയാണ് ചെയ്യുന്നത്. ഗീതകത്തിലെ ജീവനായ ആശയം കേറിക്കേറി മൂർധന്യാവസ്ഥയിലെത്തുന്നത് ഒടുവിലത്തെ ഈരടിയിലാണ്, എട്ടാമത്തെ പാദത്തിലല്ല. അതുകൊണ്ടുതന്നെയാണ് പ്രാസഘടിതമായ അന്ത്യപാദദ്വയത്തിൽ ഈ 'കൂട്ടിത്തട്ട്' കാണുന്നതും. അവിടെ ആശയത്തിന്റെ വികാസം പരിപൂർണ്ണമാകയും, പ്രാസത്താൽ അടിച്ചുറപ്പിക്കപ്പെടുകയും ചെയ്യുന്നു.

ഈ രീതിയിൽ പ്രാസക്രമം രണ്ടു തരത്തിലാകാം:—
(1) കചകച; ചടചട; ടതടത; പപ എന്നിങ്ങനെ ഒരു ക്രമം. അതായത് ഒന്നിടവിട്ട പാദങ്ങൾതമ്മിൽ പ്രാസപ്പൊരുത്തമുള്ള മൂന്നു 'ചതുഷ്പാത്തുകൾ' പ്രാസഘടിതമായ ഒരീരടിയിൽ ചെന്നവസാനിക്കുകയും ആ ചതുഷ്പാത്തുകളോരോന്നു മുമ്പും പിമ്പുമുള്ളവയോടു പ്രാസംകൊണ്ടു പരസ്പരബദ്ധമായിരിക്കുകയും ചെയ്യുന്നു. ഇതു സ്പെൻസർമഹാകവിക്കു വിശേഷിച്ചും പഥ്യമായ ഒരു രീതിയായിരുന്നു. ഉദാഹരണം:—

# രണ്ടു ശബ്ദങ്ങൾ

"കൈരളീകേദാരത്തിൽ പ്രയത്നിച്ചെന്തിനേവം
കൈവശമുള്ള കാശും കാലവും കളയുന്നു?
പേരങ്ങു നേടാൻ മഹാപ്രയാസം; പ്രോത്സാഹനം
കേവലം ശൂന്യം; പുച്ഛക്കാരുണ്ടു ധാരാളമായ്;

ഈവണ്ണം കുഴങ്ങുമ്പോളസൂയാവിഷധര—
ന്മാരുമുണ്ടിഴഞ്ഞെത്തിക്കൊത്തുവാൻ നോക്കീടുന്നു!
പാവമേ! പിന്തിരിഞ്ഞുപോവതേ നല്ലൂ നിന—
ക്കാരുമുണ്ടാകയില്ലാ വീഴുമ്പോൾ താങ്ങീടുവാൻ!"

"നേരുതാനിപ്പറഞ്ഞതൊക്കെയുമെന്നാകിലും
നീ മറക്കൊല്ലാ മൂറും ചിത്രത്തിൻ മറുവശം;
ഭീരുത്വം വെടിഞ്ഞാലും! പാറമേൽ പാമ്പു ചെന്നു
ഭീമമായ്ക്കൊത്തിയെന്നാലായതിന്നെന്തു പറ്റും?

അമ്മയെശ്ശുശ്രൂഷിക്ക! നഷ്ടങ്ങൾ കൂട്ടാക്കേണ്ടാ!
നന്മകൾ താനേ വരും; കാലം നിൻവില കാട്ടും!"

ഇതുപോലെതന്നെ, പരസ്പരം പ്രാസംകൊണ്ടു കൂട്ടിയിണക്കപ്പെടാതെ, നന്നാലു പാദങ്ങളായി മുറിഞ്ഞുവീഴുന്ന മൂന്നു ഭാഗങ്ങളും പ്രാസഘടിതമായ ഒരു ഈരടിയും ചേർന്നാൽ ഷേക്സ്പീയർമഹാകവിയുടെ ഗീതകപ്രസ്ഥാനമാകുന്നു. ഇതിൽ പ്രാസംകൊണ്ടുള്ള ദൃഢമായ 'കൂട്ടിപ്പിടുത്തം' ഇല്ലെങ്കിലും, ആശയഗതി അനുസ്യൂതമാണെന്നുള്ള വാസ്തവം വിസ്മരിച്ചുപോകരുത്.

# നായികയോട്

[ഷെകസ്പീയർമഹാകവിയുടെ സ്വതന്ത്രമാതൃകയാണ് താഴെ കാണിക്കുന്നത്. ഇതും ഒരു നേർതർജ്ജമയാണ്. അന്ത്യപ്രാസം കണക്കാക്കാതെ, ദ്വിതീയാക്ഷരപ്രാസംമാത്രം നോക്കുക:— abab, cdcd, efef, gg. രളുരളു; വദിവദി: ന്നിത്യന്നിത്യ, റരറര]

ആരു കുററങ്ങൾ നിന്നിൽക്കാണുന്നോരെന്റെ നേത്രം
  ഏതുമെൻപ്രിയേ! നിന്നെക്കാമിക്കുന്നില്ലിക്കാലം;
കൂററ നിന്നെക്കുറിച്ചെൻമനസ്സൊന്നുമാത്രം
  കൗതുകം തേടീടുന്നു നിർഭരപ്രേമലോലം;

താവകാലാപത്തിലും സ്പർശനത്തിലും ഗാഢം
  മോദിക്കുന്നില്ലെൻ കാതും ത്വക്കുമിന്നേതും പിന്നെ,
കേവലം നിന്നോടൊത്തു രമിച്ചീടുവാൻ ഗൂഢം
  വേദിക്കുന്നില്ലെൻ നാസാജിഹ്വകളൊട്ടുംതന്നേ!

എന്നിട്ടും പഞ്ചേന്ദ്രിയാതീതമെൻ മൂഢസ്വാന്തം
  ഭൃത്യനായിരിക്കുന്നു മാനിനി! തവാധീനം!
നിന്നിൽത്താനൊതുങ്ങുമീ മാനുഷാകാരം ശാന്തം
  നിത്യം നീയടിമയായ് നിർത്തുന്നിതല്ലോ നൂനം!

മുററമെന്നുടെ ലാഭം പാർക്കിലിശ്ശാപമൊന്നേ:—
തെററുചെയ്യിപ്പോളവൾതന്നേ ശിക്ഷിച്ചീടുന്നിതെന്നേ!

ഇതിലെ പാദവിഭജനക്രമവും, പ്രാസഘടനയും മററും ഷേക്സ്പീയർമഹാകവിയുടെ മൂലഗീതകത്തിലേതുതന്നെയാണ്; ദ്വിതീയാക്ഷരപ്രാസംമാത്രം കൂടുതലായിട്ടുണ്ട്. ഷേക്സ്പീയർപ്രസ്ഥാനത്തിലുള്ള ഗീതകത്തിൽ കവി തന്റെ ശക്തി മുഴുവൻ എടുത്തിട്ടുന്നത് ഒടുവിലത്തെ രണ്ടു പാദങ്ങളിലാണെന്നു തോന്നും. അവിടെയാകട്ടേ, ആശയങ്ങളെസ്സംബന്ധിച്ചിടത്തോളം ഒരു 'വാരിപ്പിടുത്ത'മോ, 'കുട്ടിത്തട്ടോ' സാധാരണമായി കാണാവുന്നതാണ്. ഗീതകത്തിന്റെ മർമ്മവും അവിടെയാണ് കിടക്കുന്നത്. 'മേള'ത്തിന്റെ അവസാനത്തിലുള്ള 'കൂട്ടവെടി'പോലെയാണ് ആ ഭാഗത്തെക്കുറിച്ചുണ്ടാകുന്ന ഒരു പ്രതീതിവിശേഷമെന്നു പറയാം.

ഗീതകങ്ങളിൽ ഏതുവിഷയത്തെപ്പററിയും പ്രതിപാദിക്കുവാൻ വിരോധമില്ല. പക്ഷേ, ഓരോ ഗീതകത്തിലും സ്ഥായിയായ ഒരു രസമുണ്ടായിരിക്കണം. ഇതിനെ പോഷിപ്പിക്കുന്ന കാര്യത്തിൽ ഉത്തമകാവ്യലക്ഷണങ്ങളൊന്നും വിസ്മരിച്ചുപോകയുമരുത്.

ഖണ്ഡകാവ്യപ്രസ്ഥാനം മേല്ക്കുമേൽ അഭിവൃദ്ധിയെ പ്രാപിച്ചുവരുന്ന ഇക്കാലത്തു മലയാളസാഹിത്യത്തിൽ ഗീതകസമ്പ്രദായം കവികളെ ആകർഷിക്കുമെന്നുതന്നെയാണ് കരുതേണ്ടിയിരിക്കുന്നത്. എന്നാൽ മലയാളഗീതകങ്ങളിൽ, ഏതു വൃത്തമാണ് സ്വീകാര്യതമമായിട്ടുള്ളത്, എത്ര പാദംവീതം വേണം, പ്രാസം പ്രയോഗിക്കുന്നത് ഏതു ക്രമത്തിലായിരിക്കണം, ബന്ധദാർഢ്യം സമ്പാദിക്കുന്നതോടുകൂടിത്തന്നെ സ്വാതന്ത്ര്യഹാനികരമായ കൃത്രിമത്വം കടന്നുകൂടാതിരിക്കുവാൻ ചെയ്യേണ്ടതെന്താണ് എന്നും മററുമുള്ള സംഗതികളെക്കുറിച്ചു പരീക്ഷണങ്ങൾ നടത്തി തീർപ്പു കല്പിക്കേണ്ടചുമതല മഹാകവികളിൽ അർപ്പിച്ചുകൊണ്ടു പിൻവാങ്ങുവാനേ തൽക്കാലം നിവൃത്തിയുള്ളു.

# കലാവിലാസിനിയോട്

[പാശ്ചാത്യവും പൌരസ്ത്യവുമായ പ്രസിദ്ധകാവ്യമീമാംസാസിദ്ധാന്തങ്ങളെ സംഗ്രഹിച്ചെഴുതിയ ഒരു ഗീതകം.]

ലോകത്തിൻ സ്വരൂപത്തെ പ്രതിബിംബിച്ചു മററു-
മാകർഷിച്ചീടും നല്ലോരാദർശം വഹിച്ചു നീ
നാകസൌഖ്യത്തെപ്പാരിൽപ്പകർത്തീടുവാൻ പററും-
പാകത്തിൽ പ്രശോഭിപ്പു സൽക്കലാവിലാസിനീ!

നീതയല്ലൊന്നാലും നീ, യെന്നാലും ലോകം നൂനം
നീതന്നേ നയിക്കുന്നു വേലയെശ്ശശിപോലേ;
ആതങ്കമറിഞ്ഞീടാതെത്രപേരുദ്യൽജ്ഞാനം
പ്രീതരാകുന്നു ഭവൽപ്രസംഗാവേശത്താലേ!

സ്വാതന്ത്ര്യം കെടുത്തീടും ദുഷ്ടഭൂതത്തിൻ കെട്ടിൽ
ജാതസംഭ്രമം പെട്ടു വാടാതേ നിരന്തരം
നൂതനാശയങ്ങളാൽച്ചൈതന്യം കൂട്ടുംമട്ടിൽ
സ്ഥിതസൌഭാഗ്യം കുളുപ്പിക്ക മേ ഏടന്തരം!

കേവലം രസാത്മകം രാമണീയകം സത്യം
താവകം ബ്രഹ്മാനന്ദദായകം ജീയാന്നിത്യം!

## ഉൽക്കർഷമൂലം

ആനയെപ്പണ്ടു കണ്ടോരന്ധരെപ്പോലേ വൃഥാ
പോരടിക്കുന്നു മതഭ്രാന്തന്മാർ പരസ്പരം;
വാരഞ്ചും സമുദായക്കുളത്തെക്കലക്കീട്ടു
നൂനമപ്പരുന്തുകൾക്കേകുന്നു "നേതാക്കന്മാർ";

സ്ഥാനത്തുമസ്ഥാനത്തും ജാതിയാം വാളും കടത്തി-
സ്സാരജ്ഞന്മാരെപ്പോലും സ്വാർത്ഥികൾ പിളർക്കുന്നു;
സ്വൈരമുൽക്കർഷം തേടും മാന്യരെത്താഴ്ത്താൻ "മാറാ-
ട്ടീന"ക്കാരടുത്തുനിന്നടി മാന്തുന്നു സദാ!

ഏവമിത്തരപ്പന്മാരിക്കാലം രാജ്യലക്ഷ്മീ-
ഗേഹത്തിന്നടിവാരം നിഭൃതം തുരക്കവേ,
സൌവർണ്ണപ്പുച്ചാൽപ്പുറം മോടികൂട്ടുവാൻ ചിലർ
മോഹമേന്തുന്നു, കെട്ടിക്കേറുന്നു മെന്മേൽ മുധാ!

കേവലം സത്യത്തിന്മേൽ വേരുറച്ചുള്ള ശ്രദ്ധ-
സ്നേഹമൊന്നില്ലെന്നാകിൽ മററെല്ലാം മാററിത്തംതാൻ!

## പ്രാർത്ഥന

ലോകാധീശ്വരൻതന്നോടേതാനും വിശേഷിച്ചു-
ള്ളാകാംക്ഷാനിവേദനം സൂക്ഷിച്ചുവേണം ചെയ്യാൻ;
ഏകാഗ്രശ്രദ്ധാപൂർവ്വമേതാനുമർത്ഥിച്ചെന്നാ-
ലേകാനും മതിദേവൻ—തൽഫലമാരു കണ്ടു!

തൊട്ടതൊക്കെയും പൊന്നായ്ത്തീരുവാൻ വരം വാങ്ങി-
പ്പൊട്ടനാമൊരു നൃപൻ പട്ടിണി കിടന്നീലേ?
കിട്ടണമെന്നങ്ങേറേ പ്രാർത്ഥിച്ചുകിട്ടും വസ്തു
പെട്ടെന്നു ഭാവം മാറിക്കൊത്തിയാൽ കഷ്ടമല്ലേ?

ഏതുതാൻ ഹിതം നമുക്കേതുതാനഹിതമെ-
ന്നോതുവാൻ കഴികയില്ലിന്നു കാണ്മതിൽനിന്നും;
"പാതു മാം സർവ്വാധീശൻ"എന്നുമാത്രമായ്ച്ചൊല്ലാം;
ഹേതുവില്ലല്ലോ പിന്നെ,പ്പശ്ചാത്താപത്തിന്നൊട്ടും!

ഒന്നുമേ പ്രാർത്ഥിക്കുവാൻ തോന്നുന്നില്ലെനിക്കിപ്പോൾ;
തന്നുമേ പ്രാർത്ഥിച്ചതെന്നാകിൽ ഞാനെന്തു ചെയ്യും?

# നിസ്സഹായത

[ഇററാലിയൻമാതൃകയും ഷേക്സ്പീയർമാതൃകയും കൂടിയസ്വതന്ത്രഗീതകം]

ഓരോരോ വരങ്ങൾക്കായർത്ഥികൾ വരുന്നേരം
നേരോടെൻ നിലയോർത്തിട്ടില്ലെനിക്കഭിമാനം!
മാനുഷരെന്നിൽച്ചേർക്കും സ്തോത്രംതാനൊരു ഭാരം;
"താനുണ്ണാത്തേവരുണ്ടോ വരമേകുന്നൂ" നൂനം?

പരസങ്കടം കണ്ടാലലിയുംവിധം ദീനം
കരളൊന്നെന്നിൽച്ചേർത്താനീശനെന്തതിൻ സാരം?
സരളഹൃത്തന്ത്രിയെ പ്രപഞ്ചോദ്ഗളദ്ഗാനം
തരളമാക്കീടുന്നിതെപ്പോഴും നിരാധാരം!

ഒന്നുകിൽ വെറും കല്ലായ്ത്തീർക്കട്ടേ മമ മനം;
തന്നുകൊള്ളട്ടേ ദേവനല്ലെങ്കിൽ വരബലം!
എന്നുമിങ്ങന്യക്കാശ, നമുക്കോ ക്ലേശം ഫലം;
നന്നു നന്നിഹലോകം വ്യാമോഹദാഹാകുലം!

ഇച്ഛപോലുപകാരം ചെയ്യുവാനൊക്കും പദം
സ്വച്ഛമൊന്നിങ്ങു കൈവന്നീടാവൂ ശുഭാസ്പദം!

# പൂർണ്ണസംസ്കാരം

[ഇംഗ്ലീഷ് രീതിയനുസരിച്ചെഴുതിയ സ്വതന്ത്രഗീതകം]

ദൈവികം മൃഗീയമെന്നീവിധം രണ്ടു ലോകം
ഭുവിതിൽത്തന്നേ കാണാമത്യുച്ചനീചങ്ങളായ്;
ജീവിതം നയിക്കുന്നു രണ്ടിനും മദ്ധ്യത്തിങ്കൽ
മേവിത്താൻ സാമാന്യമായ് മാനവസമുദായം.

ത്യാഗമാണതിലൊന്നിൻ പ്രാണമാരുതനൊന്നാൽ,
ഭോഗമാണപരത്തിൻ ചൈതന്യനിശ്വാസവും;
സാഗരമൊന്നൊന്നാകിൽ,ക്കാസാരമന്യം നൂനം,
യോഗമുണ്ടെല്ലാവർക്കും രണ്ടിലും മുങ്ങീടുവാൻ.

കോമളമനോരാജ്യറാണിയാം കലയൊന്നിൽ,
ഭീമഭൌതികരാജ്യപ്രഭുവാം ശാസ്ത്രമൊന്നിൽ,
ക്ഷേമത്തെപ്പുലർത്തുവാൻ ഭിന്നിച്ചും സ്പർദ്ധിച്ചുമി-
ങ്ങാമളവുഴറുന്നു; ക്ഷയിച്ചീടുന്നു രണ്ടും!

ചേരണം രണ്ടും തമ്മിൽ മർത്ത്യലോകോൽക്കർഷാർത്ഥം,
പൌരസ്ത്യപാശ്ചാത്യാത്മസംസ്കാരയോഗംപോലേ!

# സ്വഗതാഖ്യാനം *

ഇംഗ്ലീഷിൽ "മോണോലോഗ്" എന്ന പേരിൽ അറിയപ്പെടുന്ന ഖണ്ഡകാവ്യപ്രസ്ഥാനത്തെയാണ് ഇവിടെ സ്വഗതാഖ്യാനം എന്ന പദംകൊണ്ടു വിവക്ഷിച്ചിട്ടുള്ളത്. ഇതിനു നാടകത്തിലെ സ്വഗതം (ആത്മഗതം) എന്ന അംശത്തിനോട് ഒരു വിധത്തിൽ സാമ്യമുണ്ടെങ്കിലും, ഒരു ശ്രോതാവിനെ (അല്ലെങ്കിൽ പല ശ്രോതാക്കളെ) അഭിസംബോധനചെയ്തുകൊണ്ട് ആഖ്യാനം നടത്തുന്ന രൂപത്തിലാകയാൽ, കേവലസ്വഗതത്തിൽനിന്നു വ്യത്യാസവുമുണ്ട്. ഭാണത്തിലെ നടനാണ് സ്വഗതാഖ്യാനത്തിലെ നായകനോട് ആശയാവിഷ്കരണപ്രകാരത്തെസ്സംബന്ധിച്ചേടത്തോളം അടുത്തുനില്ക്കുന്നത്. പക്ഷെ, ഭാണത്തിനും പ്രസ്തുതഖണ്ഡകാവ്യപ്രസ്ഥാനത്തിനും തമ്മിലുള്ള അന്തരം പ്രത്യക്ഷമാണല്ലോ.

വക്താവിന്റെ ജീവിതത്തിലെ മർമ്മമായ ഏതെങ്കിലുമൊരു സന്ദർഭത്തെപ്പിടിച്ചുകൊണ്ടു, തന്റെ ഭൂതഭാവികളെ പരാമർശിക്കുന്നവിധം, ആയാൾ സ്വയം ചെയ്യുന്ന ആത്മവിശകലനമാണ് സ്വഗതാഖ്യാനങ്ങളിൽ പ്രായേണ കാണുന്നത്. അങ്ങനെ ഓരോ സന്ദർഭത്തിന്മേൽ ഊന്നിനില്ക്കുന്ന ഓരോ ജീവിതസംഗ്രഹം, നാടകീയമായ വൈചിത്ര്യത്തോടുകൂടി, ഓരോ സ്വഗതാഖ്യാന

---

* കുറിപ്പ്: 1941 ഒക്ടോബർ 19-ാംനു-യിലെ "മാതൃഭൂമി" ആഴ്ചപ്പതിപ്പിൽ 22-ാംപേജിൽ ഇങ്ങനെ ഒരുദ്ധൃതഭാഗം കാണുന്നു: "ഇംഗ്ലീഷിലും മലയാളത്തിലും അഗാധമായ ജ്ഞാനം സമ്പാദിച്ചിട്ടുള്ള കവികൾ മാത്രമല്ല മഹാകവികൾപോലും കേരളത്തിലുള്ള സ്ഥിതിയ്ക്കു അവർ (വിവർത്തനത്തിനു) ബ്രൌണിങ്ങിനെ സമീപിക്കാത്തത് ആ മഹാപുരുഷന്റെ ദിവ്യസന്നിധിയിലേയ്ക്കു ചെന്നാൽ ആ കാൽവിരൽത്തുമ്പുപോലും സ്പർശിക്കുവാൻ അവർക്കു സാധിയ്ക്കായ്കയാലാണ്."

ഈ വാചകം കണ്ടതിനുശേഷം, ബ്രൌണിങ്ങിന്റെ കൃതികളിൽവെച്ച് അത്യുത്തമമായി ഗണിക്കപ്പെട്ടിട്ടുള്ള Andrea Del Sarto വിന്റെ വിവർത്തനം പുറത്തെടുക്കുന്നതു സ്വല്പം കൈവിറയലോടുകൂടിത്തന്നെയാണ്; എന്നാൽ ഇയ്യിടെ എറണാകുളത്തു സ്ഥാപിതമായിട്ടുള്ള "സാഹിത്യസമിതി"യുടെ നിർദ്ദേശമനുസരിച്ച് ഇതു ചെയ്യേണ്ടതായും വന്നു.

ദേവന്മാർ കാലെടുത്തുവെയ്ക്കുവാൻ പേടിച്ചീടു-
മാവക സ്ഥലങ്ങളിൽ മൂഢന്മാർ പാഞ്ഞുകേറും."

എന്നുമാത്രമാണ് ഒരു സമാധാനമുള്ളത്.

ത്തിൽ കവി നമുക്കു നല്കുന്നു. സംഭാഷണം പ്രസംഗം ആത്മഗതം യുക്തിവാദം സ്മരണം കഥനം വർണ്ണനം ആഖ്യാനം മുതലായി പല അംഗങ്ങളും ഉൾക്കൊള്ളുകയും ചെയ്യുന്നു. എന്നാൽ ഇതെല്ലാം വക്താവിന്റെ ആത്മാവിനുണ്ടാകുന്ന വികാരങ്ങളുടെ പ്രതിഫലനം മാത്രമായിരിക്കും. തന്റെ ഉള്ളിൽ അലതല്ലുന്ന സ്തോഭങ്ങളെയും ചിന്തകളേയും ആയാൾ സ്വയം പ്രകാശിപ്പിക്കുന്നു എന്നു സാരം. അങ്ങനെ ഒരു വ്യക്തിയുടെ സ്വഭാവത്തെ, അഥവാ മാനസിക സ്ഥിതിഗതികളെ, വിശകലനംചെയ്തു കാണിക്കുന്ന സ്വഗതാഖ്യാനത്തിൽ കലാപരമായോ ധർമ്മപരമായോ തത്ത്വപരമായോ ഉള്ള ഒരാശയധാര പശ്ചാത്തലമായി പ്രശോഭിക്കുന്നതും ശ്രദ്ധേയമാകുന്നു. അതിലെ വക്താവും കവിയും ആത്മഗാനങ്ങളിലെപ്പോലെ ഒരാളല്ല. എന്നുവരികിലും വക്താവുമായി ഭാവനാവ്യാപാരത്താൽ ഐക്യം പ്രാപിക്കുന്ന കവിയുടെ സിദ്ധാന്തങ്ങളും അഭിപ്രായങ്ങളും ധാരാളം ബഹിർഗ്ഗമിച്ചേക്കാം. വക്താവ് ഒന്നുകിൽ ഒരു ചരിത്രപുരുഷനോ, അല്ലെങ്കിൽ കേവലം കവിസൃഷ്ടിയോ ആകാം.

ഈ ലക്ഷണങ്ങളോടുകൂടിയ കാവ്യശാഖയിൽ പല ആംഗ്ലേയകവികളും കൈവെച്ചിട്ടുണ്ടെങ്കിലും, അവരിൽ പ്രാമാണികപദവി അർഹിക്കുന്നതു പത്തൊമ്പതാം ശതവർഷത്തിലെ കവിസമ്രാട്ടായ ബ്രൌണിങ്ങ് എന്ന മഹാൻതന്നെയാണ്. സ്വഗതാഖ്യാനത്തിന്റെ നാനാരൂപഭേദങ്ങളെയും അദ്ദേഹത്തിന്റെ ഖണ്ഡകാവ്യങ്ങളിൽ കാണാം. അവയിൽവെച്ചു പ്രഥമസ്ഥാനം സമ്പാദിച്ചിട്ടുള്ള കൃതിയാണ് ഇവിടെ വിവർത്തനത്തിനു വിഷയീഭവിച്ചിട്ടുള്ള "ആൻഡ്റിയാ ഡെൽ സാർട്ടോ" (ഐന്ദ്രിയസാത്മൻ).

സ്തോഭങ്ങളെ അമർത്തിയൊതുക്കിപ്പിടിച്ച്, അർത്ഥഗർഭങ്ങളായ ഏതാനും വാക്കുകളിൽക്കൂടി ഏററവും ചുരുക്കി പൊട്ടിത്തെറിക്കുന്ന മട്ടിൽ പുറത്തു വിടുന്നതുകൊണ്ടും, അവയുടെയിടയ്ക്ക് അനുവാചകന്റെ ഭാവനാശക്തി ഉപയോഗിച്ച് അനേകം വിടവുകളടയ്ക്കേണ്ടിവരുന്നതുകൊണ്ടും, ബ്രൌണിങ്ങ്മഹാകവിയുടെ ആശയങ്ങൾക്കു പ്രസാദം മതിയാകുന്നില്ല എന്നൊരാക്ഷേപമുണ്ട്. പല ഭാഗങ്ങളിലും അർത്ഥം സുഗ്രഹമല്ല; എന്നാൽ പാറ വെട്ടിപ്പൊളിച്ചു കിട്ടുന്ന വെള്ളം നിർമ്മലവും മധുരവുമാണെന്നു പറയേണ്ടതില്ലല്ലോ.

*　　*　　*

"അനവദ്യചിത്രകാരൻ" എന്ന പ്രശസ്തിക്കു പാത്രമായ ഐൻഡ്രിയസാർത്തൻ (1487–1531 എ. ഡി.) ഇററലിയിലെ പ്രഥമഗണനീയന്മാരായ നാലു കലാകാരന്മാരിലൊരുവനായിരുന്നു. സുഖവഴിപ്പു ജീവിതം നയിക്കുന്നതിൽ തല്പരനായ ആയാൾ വില്ലാസിനി (ലുക്രീഷിയാ) എന്നു പേരായ ഒരു ത്രിലോകസുന്ദരിയിൽ അനുരക്തനായിത്തീരുകയും, അവളുടെ ഭർത്താവു മരിച്ചപ്പോൾ അവളെ പരിണയിക്കുകയും ചെയ്തു. അവളുടെ ലാവണ്യത്തെക്കുറിച്ചുള്ള ഹർഷാവേശംനിമിത്തം ആയാൾ വരച്ച സ്ത്രീരൂപങ്ങളെല്ലാം അവളുടെ പ്രതിരൂപങ്ങളായിപ്പരിണമിച്ചു. പാതിവ്രത്യത്തെയോ ഭർത്തൃശുശ്രൂഷാധർമ്മത്തെയോ കുറിച്ച് ഒട്ടുംതന്നെ ബോധമില്ലാതിരുന്ന അവൾ അയാളുടെ കലാപരമായ ജീവിതത്തെ സഹായിക്കുന്നതിനുപകരം അധഃപതിപ്പിക്കുകയാണ് ചെയ്തത്. അസാമാന്യരൂപവതിയെങ്കിലും ബുദ്ധിയും ഹൃദയവും കുറവായ അവളെ അയാൾ സർവ്വാത്മനാ കാമിക്കുകയും, അവളിൽനിന്നു പ്രതീക്ഷിക്കുവാൻ ന്യായമില്ലാത്തതായ പ്രേമാർപ്പണത്തിനുവേണ്ടി തൃഷ്ണകൊള്ളുകയും ചെയ്തു ഭഗ്നാശനായിത്തീർന്നു. സാങ്കേതികദൃഷ്ട്യാ നോക്കുമ്പോൾ ആയാളുടെ കല കേവലം ദോഷരഹിതമെന്നു ഗണിക്കപ്പെട്ടതിനോടൊപ്പംതന്നെ ചൈതന്യാംശത്തിൽ ന്യൂനമെന്നും വിധിക്കപ്പെട്ടു. അങ്ങനെ അയാൾക്കു ഭൂമി കൈവശമായെന്നു വരികിലും സ്വർഗ്ഗം പോയല്ലോ! ഇത് ഒരു വലിയ "ട്രാജഡി" (ദുരന്തനാടകം) തന്നെയാണല്ലോ. കലയുടെ ഔൽകൃഷ്ട്യത്തേയും പരിശുദ്ധതയേയുംപററി കവിക്കുള്ള ചില മുഖ്യസിദ്ധാന്തങ്ങൾ പ്രസ്തുതകൃതിയിൽ അന്തർഭവിച്ചിരിക്കുന്നു.

* * *

ഉൽകൃഷ്ടകലാകാരന്റെ ഉത്തമസഹധർമ്മചാരിണിയായ കല സാപത്ന്യത്തെ ഒരിക്കലും സഹിക്കുന്നില്ലെന്നു മാത്രമല്ല, തന്റെ പ്രിയതമനെ വഴിപിഴപ്പിക്കുന്ന കേവലം ഭൌതികഭോഗവതിയായ ഒരു നാരിയുടെ സ്പർദ്ധയാൽ തത്സവിധത്തിൽ ക്ഷീണചേതനയായിത്തീരുകയും ചെയ്യുന്നു. ജന്മസിദ്ധമായ കലാവാസന ഐൻഡ്രിയസാർത്തനു തികച്ചുമുണ്ട്; അത് അഭ്യാസംകൊണ്ടു പരിണതമായിട്ടുമുണ്ട്. എന്നാൽ ആയാൾ വരക്കുന്ന ചിത്രങ്ങളിൽ സമകാലീനന്മാരായ മററു മൂന്നു പ്രസിദ്ധകലാകാരന്മാരുടെ ചിത്രങ്ങളിൽ കാണുന്നതുപോലെയുള്ള ജീവചൈതന്യം അത്രതന്നെ തെളിയുന്നില്ല. സാങ്കേതികദൃഷ്ട്യാ നോക്കിയാൽ അവ തീരെ

അദോഷങ്ങളും പരിപൂൎണ്ണങ്ങളും ഇതരചിത്രങ്ങളെക്കാൾ ഉൽകൃഷ്ടതരങ്ങളുമാണെന്താനും! കലാകാരൻ ഭോഗലോലുപനായിത്തീൎന്നതുകൊണ്ടും, വിശിഷ്യ, ജാരസംസൎഗ്ഗദുഷ്ടയായ വിലാസിനിയിൽ അനുരക്തനായതുകൊണ്ടും എത്ര അധഃപതിച്ചുപോയി എന്നു നോക്കുക! അതിന്റെ ഫലം ആയാളുടെ കലയിലും നിഴലിച്ചുകാണുന്നു. സമകാലീനന്മാരായ മററു മൂന്നു കലാകരന്മാരുടേയും ചിത്രങ്ങളിൽ "ദൈവികമായുള്ളോരു ചൈതന്യപ്രദീപം" കത്തുന്നുണ്ട്. അത്ര വിദഗ്ദ്ധനായ ഐന്ദ്രിയസാത്ഥന്റെ ചിത്രങ്ങളിൽ കാണുന്നില്ല. അവർ സ്വൎഗ്ഗത്തിലെത്തും; ആയാൾ ഭൂമിയിൽത്തന്നെ ഇരിക്കുന്നു! അവരുടെ ചിത്രങ്ങളിലെ ന്യൂനതകളെ തീൎക്കുവാൻ ആയാൾക്ക് ഒട്ടും പ്രയാസമില്ല; പക്ഷെ അവയിലെ വിസ്താരാവഗാഹങ്ങൾ ആയാളുടെ ശക്തിക്കതീതമാകുന്നു. എന്നു മാത്രമല്ല, ആയാളുടെ കലയിൽ ആകപ്പാടെ ചുററുമുള്ള ശരൽക്കാലത്തിന്റെയും സന്ധ്യയുടേയും പ്രതിഫലനമെന്നപോലെയുള്ള ഒരു നിറക്കുറവും പ്രത്യക്ഷമാകുന്നു. ഇതാണ് ഐന്ദ്രിയസാത്ഥന്റെ "ട്രാജഡി."

* * *

# ഐന്ദ്രിയസാർത്ഥൻ

എങ്കിലോ നമുക്കിനിക്കലഹിയ്ക്കേണ്ടാ മേലിൽ;
എൻകുറ്റമൊരിയ്ക്കൽ നീ പൊറുക്കൂ വിലാസിനീ!
ഇരിക്കൂ; ഭവിയ്ക്കും നിനച്ചപോലെല്ലാം; മുഖം
തിരിയ്ക്കുന്നൂ നീ,യെന്നാൽച്ചിത്തവും തിരിയുന്നോ?

മാനിനീ [1]തവ സുഹൃത്സുഹൃത്തിന്നായെൻപ്രിയേ!
ഞാനിനിത്തൊഴിൽചെയ്യാം, ശങ്കിയായ്കൊരിയ്ക്കലും!
നിശ്ചയിയ്ക്കട്ടേ വസ്തു, നിർണ്ണയിയ്ക്കട്ടേ കാലം,
ഇച്ഛയെങ്ങനെയയാൾക്കങ്ങനെ ചെയ്യാം ജോലി;
തന്നിടും വില മതി; ഞാനതു വാങ്ങാം; നിന്റെ
പൊന്നിളംകരതാരിലർപ്പണം സമർപ്പിയ്ക്കാം
ഇനിയിക്കൈയെൻ കൈയിൽച്ചേർക്കവേ; ചേർക്കില്ലയോ
കനിവായ്? നല്കാം തൃപ്തി തോഴനെൻപ്രിയേ! നാളേ.
നീ നിനപ്പതിലേറെ ക്ഷീണൻ ഞാൻ പലപ്പോഴും;
ഗ്ലാനിയിസ്സായാഹ്നത്തിലുണ്ടു മേ പതിവിലും;
എന്നുമല്ലൊന്നെനിയ്ക്കു തോന്നുന്നൂ—ക്ഷമിച്ചാലും—
നിന്നുടെ കൈയെൻ കൈയിൽച്ചേർത്തുകൊണ്ടല്പം നേരം
ദമ്പതിമാരെപ്പോലേ, ശാന്തമായ്, മനസ്സൊന്നാ-
യിമ്പമോടിസ്സന്ധ്യയിലിഗ്ഗവാക്ഷോപാന്തത്തിൽ
ഇരിപ്പാനനുവദിച്ചാകിൽ ഞാനുണർന്നേല്ക്കും
ഭരിതോത്സാഹം ജോലിയ്ക്കുന്മേഷപൂർവ്വം നാളേ.
ഒന്നിതു പരീക്ഷിയ്ക്കാം. ഭവതിയ്ക്കിതിനാലേ
വന്നിടും മോദം നാളെയെത്രയോ വലുതാകും!

കോമളം നിൻകൈത്തലം താനൊരംഗനയല്ലോ,
മാമകം തദാശ്രയം പുരുഷോരസ്സുതന്നേ.[2]

---

1 അവളുടെ ജാരന്റെ തോഴനുവേണ്ടിയും ചിത്രം വരച്ചുകൊടുക്കാമെന്നേല്ക്കുന്നു, അവളെ പ്രീണിപ്പിയ്ക്കുവാൻ!

2 അവളുടെ കൈതന്നെ ഒരു സ്ത്രീയായിട്ടും, തന്റെ സ്വന്തം കൈ പുരുഷോരസ്സായിട്ടും ആയാൾക്കു തോന്നുന്നു.

അഞ്ചുകവേണ്ടാ നേരം പോവതോർത്താട്ടും; നീതാ–
നഞ്ചു ചിത്രങ്ങൾക്കുള്ള മാതൃകയായീടേണം.
അതിനാലിതുപോലെ നോക്കിക്കൊണ്ടിരുന്നാലും,
മതിയാകുന്നു നല്ല മാതൃകയ്ക്കിതുതന്നേ.

[3]മാമകസർപ്പസൌന്ദര്യോജ്ജ്വലേ! കാണ്മു മേന്മേ–
ലാമഞ്ജുമണ്ഡലങ്ങൾ!—എങ്ങനെ ധൈര്യം വന്നു
[4]മുത്തിടാനാണെന്നാലും തത്താദൃക്പ്രഭാപൂർണ്ണം
കുത്തിടുന്നതിനേവമനാവദ്യമാക്കർണ്ണം;
[5]മാമകവദനമേ! ഹാ! മമ മനോഹര–
സോമബിംബമേ! മമ സർവ്വസോമബിംബമേ!
സർവ്വരുമതു നോക്കിത്തന്റേതെന്നോതീടുന്നു,
സർവ്വരെയതുമൊപ്പം നോക്കീടുന്നുണ്ടാ,മെന്നാൽ
ആർക്കുമേ പ്രത്യേകമായുള്ളതല്ലെല്ലാരെയും
നോക്കുന്നു താനെന്നാലുമേററവും പ്രിയംകരം!
പുഞ്ചിരി തൂകുന്നോ നീ?–എങ്കിലെൻ ചിത്രമിതാ
സഞ്ചിതലയമാധുര്യോജ്ജ്വലം സജ്ജമായീ.

ആകവേയൊരു നര വെള്ളിപൂശുന്നു, സന്ധ്യാ–
ലോകത്തിൻപ്രകാശത്തിലൊരുപോൽ നീയും ഞാനും—
നീയെന്നെക്കുറിച്ചുള്ള പ്രഥമാഭിമാനത്തിൽ—
(പോയെല്ലാമിപ്പോളതുമറിയുന്നല്ലോ നീതാൻ)—
ഇവനില്ലൊട്ടും മാററം; ഇസ്സന്ധ്യാലോകംപോലെൻ
യുവതാകലാശകം പ്രസരിപ്പില്ലാതെയായ്.

അമ്പലത്തിങ്കൽനിന്നും കേൾക്കുന്നു മണിനാദം;
ഇമ്പത്തിൽപ്പരസ്പരമുരുമ്മും മരങ്ങളെ
തമ്പാട്ടിലൊതുക്കിനിർത്തീടുന്നു മാർഗ്ഗത്തിങ്ക–
ലെമ്പാടും വിലങ്ങത്തിൽപ്പൊങ്ങുമാ മാഭിത്തി.

---

3 My serpentining beauty, rounds on rounds!
4 Even to put the pearl there!
5 My face, my moon, my everybody's moon!

ആരാമമൊട്ടുക്കത്തെ മാവാസിയുമിതാ
പാരാതേ വെടിയുന്നു, പകലും കുറയുന്നു,
മേല്ക്കുമേൽ വളരുന്നു ശരത്തു,മെല്ലാററിലും
നോക്കുമ്പോൾ ശരത്തിന്റെ വാഴ്ചതാൻ കാണാകുന്നു.

യാതൊന്നായ്ത്തീർന്നീടുവാൻ, യാതൊന്നു ചെയ്തീടുവാൻ,
ജാതനായ്—അല്ലേ—ഞാനിന്നായതുമതുപോലെ
എൻപ്രവൃത്തിയും ഞാനുമൊക്കെയും സന്ധ്യാചിത്ര-
സമ്പ്രദായത്തിൽക്കാണുംപോലവേ തോന്നീടുന്നു.

ദയിതേ! ദൈവത്തിന്റെ കൈയിലല്ലയോ നമ്മൾ,
നിയതമെന്തത്ഭുതം നമ്മുടെയിജ്ജീവിതം!
വളർചങ്ങലകൊണ്ടു മുറുകെക്കെട്ടപ്പെട്ടും
വളരെ സ്വതന്ത്രരാണെന്നു നാം കരുതുന്നു!
ചങ്ങലയിട്ടു നമ്മെക്കെട്ടിയതദ്ദേഹംതാൻ;
അങ്ങനെ കിടക്കട്ടേ—ദൈവകല്പിതമല്ലേ!

ഇക്കാണും ശയ്യാഗൃഹം—ഇങ്ങോട്ടു നോക്കൂ—നമു-
ക്കക്കാര്യമെല്ലാമിപ്പോൾ പണ്ടത്തെക്കഥയായി!

അറിയുന്നില്ല നീയെൻ കലയെക്കുറി,ച്ചെന്നാ-
ല്ലറിവാനല്പംപോലും ശ്രമിക്കുന്നതുമില്ല.
എങ്കിലും മററുള്ളവർ ചൊല്ലീടും നേരത്തിങ്ക-
ലെങ്കിലും നിനക്കതു കേട്ടറിഞ്ഞീടാമല്ലോ.

കണ്ടാലും പ്രിയേ! നീയാ വാതില്ക്കൽനിന്നും നേരേ
രണ്ടാമതായിക്കാണും വിചിത്രോജ്ജ്വലചിത്രം!
അങ്ങനെതന്നേ വേണമത്തരം ചിത്രം! കാണ്കൊ-
രംഗനാരതത്തെ നീ—സധൈര്യം ഞാനോതിടാം—
തൂലികയെടുത്തു ഞാനറിവുള്ളതു ചെയ്യാം,
മേലിൽ ഞാൻ കാണുന്നതും, കരളിന്നടിത്തട്ടിൽ
ഇച്ഛകൊൾവതും – അത്ര തീവ്രമായിച്ഛിച്ചെന്നാൽ—
സ്വച്ഛമായെളുപ്പത്തിൽപ്പോലുമേ ചെയ്തു തീർക്കാം—
ഞാനതു സമ്പൂർണ്ണമായ്ച്ചെയ്തിടാമെന്നോതുമ്പോൾ
മേനിവാക്കാകാം പക്ഷേ—നീതാനോ വിധിച്ചാലും!

ജീവിതം മുഴുവനുമന്യന്മാർ സ്വപ്നം കാണു–
മാവിധം പണി—പോരാ, സ്വപ്നം കാണുകയല്ലാ,
ചെയ്യുവാൻ പ്രയത്നിച്ചും, പ്രാണവേദനാപൂണ്ടും
വയ്യാഞ്ഞു ഭഗ്നാശരായ്പ്പിന്മാറുന്നൊരാപ്പണി—
എത്രയുമെളുപ്പത്തിൽ ഞാൻ ചെയ്തുതീർത്തിടുന്നു;
ചിത്രത്തിനെനിക്കൊരു പാണ്ഡുലേഖവും[6] വേണ്ടാ,
അലസം കടന്നു നീ പോകവേ പാറും വസ്ത്ര–
ത്തലയാൽ ചായം മാഞ്ഞുപോയൊരിച്ചിത്രംപോലേ
അത്രയും തുച്ഛമായിട്ടുള്ളൊന്നു വരയ്ക്കുവാ–
നെത്രമേൽ ക്ലേശിക്കുന്നുണ്ടന്യരെന്നറിയാമോ?
അത്തരക്കാരെ രണ്ടുപത്തു ഞാനൊന്നിടാമി–
പ്പത്തനം വിടാതെ, നിൻവിരലിന്നിരട്ടിയാൽ.
മററുള്ളോർ പ്രയത്നിച്ചു ചെയ്വതെത്രയോ ന്യൂനം,
മുററുമെന്നിട്ടും ന്യൂനമധികം[7] വിലാസിനീ!

ദൈവികമായുള്ളോരു ചൈതന്യപ്രദീപമു–
ണ്ടാവിലസ്ഥൂലമായോരവർതൻ മസ്തിഷ്കത്തിൽ,–
ഏതിലല്ലെങ്കിൽ വേറെയെന്തിലുമായ്ക്കൊള്ളട്ടേ,—
കത്തിടുന്നുണ്ടു നന്നായ്, വാസ്തവം നിനയ്ക്കുകിൽ;
കേവലമൊഴുക്കനായാവേശം കുറവായി–
ട്ടീവണ്ണം തൊഴിൽചെയ്യുമെന്നിലില്ലതുപോലേ.

അവർതൻ കൃതികളീ നിലത്തു പതിച്ചാലു–
മവരുണ്ടെത്തീടുന്നു ഞാനെത്താസ്വർഗ്ഗത്തിങ്കൽ;
അവിടെച്ചെന്നിരിക്കുമെങ്കിലും തിരിച്ചെത്തീ–
ട്ടവക്കു ലോകത്തോടായോതുവാനാവുന്നില്ല!
അധികമട്ടത്തെത്തും ദിവ്യലോകത്തിലെന്റെ
കൃതികൾ—എന്നാൽ ഞാനോ നൂനമിങ്ങിരുന്നീടും.

ചഞ്ചലമിഴിക്കൂട്ടർതൻ ചെഞ്ചുണ്ടുംനിണം ക്ഷണം
നെഞ്ചകത്തഹോ! തിളച്ചുയരും നട്ടിച്ചാകിൽ;
എന്നപോൽത്തന്നേ പഴിച്ചാകിലും തിളച്ചീടും;
എന്നുടെ നിലയോർത്താലേതുമങ്ങനെയല്ലാ.

---

[6] Sketch

[7] Well, less is more

എന്നിൽനിന്നെനിക്കതാണെൻകലാപ്രവർത്തനം;
എന്നുമല്ലറിയുന്നോനൊന്നുടെ പ്രവൃത്തി ഞാൻ;
ഇല്ലെനിക്കതുമൂലം മററുള്ളോർ പഴിച്ചാലു–
മല്ലെങ്കിൽ സ്തുതിച്ചാലും കുലുക്കം ലവലേശം.

*       *       *       *

8 നരനിങ്ങെത്തുന്നതു പിടിയിൽക്കവിഞ്ഞതായ്–
വരണമല്ലെന്നാകിൽ സ്വർഗ്ഗമെന്തിനു വേണം?

മൽക്കലാവിഷയത്തിൽ, പ്രശാന്തം പരിണതം,
ഒക്കയുമേറെക്കഷ്ടം! പലിതശോഭിതമായി!

അറിയാമെനിക്കിങ്ങു വേണ്ടതും ലഭിപ്പതും,—
അറിഞ്ഞിട്ടെന്തു കാര്യം? വെറുതേ ദുഃഖിപ്പാനോ?

“പരനും ഞാനുമെന്നീ രണ്ടുപേരായിട്ടു വേർ–
പിരിയുന്നതിന്നെനിക്കാകുമായിരുന്നെങ്കിൽ
ഞങ്ങൾതൻ ശിരസ്സേതും ലോകത്തെക്കൂട്ടാക്കില്ലേ”–
ന്നങ്ങനെ വിഷാദത്തോടോതിക്കൊണ്ടിരിപ്പാനോ?

*       *       *       *

നോക്കുകാച്ചിത്രം ചിത്രം!—അതിലെക്കുറവുകൾ
നീക്കുവാനെനിക്കൊട്ടും വിഷമം തോന്നുന്നില്ല.
എങ്കിലുമതിൽത്തങ്കും വിസ്താരാവഗാഹങ്ങ–
ളെങ്കലില്ലാതെപോയി—കാരണമെന്തെന്നല്ലേ—
ആവക ഗുണങ്ങൾ നീയെന്നിലായർപ്പിച്ചെങ്കിൽ,–
കേവലം ചൈതന്യം നീയെനിക്കായ് നല്കിയെങ്കിൽ,—
ഏററവും പ്രശസ്തനാം ചിത്രകാരനോടൊപ്പം
ഊററത്തിലിരുവർക്കുമുയരാൻ കഴിഞ്ഞേനേ!

അല്ലല്ലാ, ശരിതന്നേ, തന്നു നീയെനിക്കെല്ലാ–
മല്ലയോ പ്രിയേ! നിന്നോടാവശ്യപ്പെട്ടപോലെ,

---

8 A man's reach should exceed his grasp,
Or what's a heaven for?

എന്നുമല്ലർഹിപ്പതിലെത്രയോ മടങ്ങു നീ
തന്നു മേ, ശരി,—തന്നുവെന്നു ഞാൻ കരുതുന്നു.

വേടൻതൻ കുഴൽവിളി കേട്ടുകൊണ്ടാ വഴിക്കു
തേടിപ്പോയൊരു പക്ഷി വലയിൽ വീഴുംപോലെ
മാമകാത്മാവു കേൾക്കും നിന്റെയാ മൃദുസ്വരം,
കോമളഭ്രൂനേത്രങ്ങളും, വദനമനുത്തമം,
എന്നിവയൊന്നിച്ചൊരു മനസ്സും നീതാനിങ്ങു
തന്നിരുന്നെങ്കിലെല്ലാമെത്രയോ നന്നായേനേ!
നാരിമാർ ചിലരേവം ചെയ്യുമാറുണ്ടു—നിന്റെ
ചോരിവാകൊണ്ടു ചൊല്ലിക്കേൾക്കേണ്ടതെന്തെന്നല്ലേ?

"ദൈവവുമുൽക്കർഷവും! ലാഭത്തെക്കൂട്ടാക്കേണ്ടാ!
ഭാവിയെക്കരുതുമ്പോൾ വർത്തമാനമേ തുച്ഛം!
കീർത്തിക്കായ്ജ്ജീവിച്ചാലും! അക്കലാപ്രമാണികൾ[9]
പാർത്തിരിക്കുന്നു, മേല്പോട്ടൊരുമിച്ചുയർന്നാലും!"

നീയേവം ചൊല്ലുന്നതു കേൾക്കുവാനിടയായാൽ,
ആയതുപോലെ, പക്ഷേ, ചെയ്യുമായിരുന്നു ഞാൻ—
എന്നു തോന്നുന്നു—പക്ഷേ—ചെയ്കില്ലെന്നതും വരാം:
എന്നുമൊക്കെയും ദൈവശാസനംപോലാണല്ലോ.

വരുന്നതാത്മാവിൽനിന്നല്ലയോ പ്രചോദനം?
പരമായുള്ളതെല്ലാം നിഷ്പ്രയോജനംതന്നേ!

നീയെനിക്കെന്തിനോർത്താൽ, സൽക്കലാസാമ്രാജ്യാധി-
നായകന്മാരായോർക്കു ജായമാരുണ്ടോ പാരിൽ?

ചെയ്യാവുന്നവർക്കിങ്ങു ചെയ്യുവാനില്ലാസക്തി,
ചെയ്യേണമെന്നുള്ളോർക്കു ചെയ്യുവാനില്ലാ ശക്തി!

---

9 Agnolo (Michael Angelo), Rafael എന്നീ ലോകപ്രസിദ്ധ ചിത്രകാരന്മാരെയാണ് ഇവിടെ നിർദ്ദേശിച്ചിട്ടുള്ളത്. ഇവരും തത്തുല്യനായ Leonardo da Vinci എന്ന കലാകാരനും Andrea Del Sarto എന്ന നമ്മുടെ കഥാനായകന്റെ സമകാലീനന്മാരായിരുന്നു. അവർക്കെല്ലാവർക്കും അദ്ദേഹത്തെ വലിയ ബഹുമാനവുമായിരുന്നു.

കുറെയൊക്കയുമിച്ഛ—കഴിവും കുറെയൊക്കേ—
കുറവാണ്ടൈവം തീക്ഷ്ണം, ശിക്ഷിയ്ക്കുമവസാനം.
അല്പമാനുഷർ നമ്മളീവിധം കുഴങ്ങുന്നു.
നിഷ്ഫലനായോരു ജ്ഞാനിത്രയും കാലം പാരിൽ
കുറഞ്ഞൊന്നപകൃഷ്ടനാകിലും കൊള്ളാം—സത്യം
പറയാം—തീരുമാനം കശ്നമാണെന്നാകിൽ.

10 പാരിസാപുരത്തിലെ പ്രഭുപുംഗവന്മാരെ
നേരിട്ടു കാണുമെന്നാ പേടിയാൽപ്പകലെല്ലാം—
അറിയുന്നില്ലേ നീതാൻ—വീടുവിട്ടിറങ്ങാതേ,
പുറമേ പോയീടാതേ, മേവി ഞാൻ ലജ്ജാകുലൻ.
ഒരു ഭാഗത്തുകൂടിക്കടന്നുപോയാലവർ
പെരുതായ്‌ മെച്ചും; പക്ഷേ ചിലപ്പോഴം സംസാരിയ്ക്കും;
സകലം സഹിയ്ക്കേണം ഞാനതു; സംസാരിപ്പാൻ
വകയുണ്ടായിരുന്നിതെനിക്കു വേണ്ടുവോളം!

പണ്ടു ഞാനപ്പുരത്തിൽസ്സർവ്വസമ്മാന്യനായി—
ക്കൊണ്ടുതാനിരുന്നിതന്നെന്തൊരുത്സവകാലം!

*　　*　　*　　*

അമ്മഹാരാജോജ്ജ്വലസുവർണ്ണാലോകേ ലോക—
സമ്മതനായി മേന്മേൽ ചിത്രങ്ങൾ വരയ്ക്കവേ,
എത്രയോ ഹൃദയങ്ങൾ തരളങ്ങളായ്‌; എന്നാൽ
അത്ര മേ പ്രോത്സാഹകം ദൂരസ്ഥം മുഖമേകം.

ഇമ്മുഖം പശ്ചാത്തലത്തിങ്കലെൻവേലയ്ക്കന്ത്യ—
സമ്മാനമാകും മഞ്ജുമകുടം ചാർത്തീടുവാൻ
കാത്തുകൊണ്ടസ്വസ്ഥമായ്‌ മാഴ്കീടുമക്കാഴ്ച, ഞാൻ
ഓർത്തുപോയ്‌!—നീയന്നേവമസ്വസ്ഥയായില്ലെങ്കിൽ!

---

10 Paris പട്ടണം. അവിടെ ഫ്രാൻസിലെ രാജാവിൻെറ ആവശ്യപ്രകാരം പല ചിത്രങ്ങളും വരച്ചുകൊണ്ടു താമസിച്ചിരുന്ന കാലത്തു തനിക്കെന്തു പ്രതാപമായിരുന്നു! എന്നാൽ അവിടെനിന്നൊരു വലിയ സംഖ്യ മുൻകൂറായി വാങ്ങിച്ചുകൊണ്ടു തൻെറ പ്രേയസിയെ പ്രീണിപ്പിയ്ക്കുവാനുള്ള തിടുക്കത്തിൽ തിരിച്ചുപോന്നതിനുശേഷം, സംഖ്യ മുഴുവൻ പുതിയ വീടു പണിയിയ്ക്കുന്നതിനും മററുമായി ചെലവാക്കി; വാഗ്ദാനം നിറവേററിയതുമില്ല!

എന്തിനിന്നതൊക്കെയും കഴിഞ്ഞുപോയില്ലയോ?
ചിന്തിച്ചിട്ടെന്തു കാര്യം?—പക്ഷേ ഞാനറിയുന്നു—
ശരിയാണതെന്നെന്റെ സഹജജ്ഞാനമെന്നോ-
ടുരിയാടുകയുണ്ടായ്; ജീവിതമത്യുത്സാഹാൽ
സൌവർണ്ണമായിത്തീർന്നു; പക്ഷമല്ലൊട്ടുമോർത്താൽ—
ഈവർണ്ണമല്ലാതെല്ലാമെങ്ങനെ ഭവിച്ചീടും?

കൺ മണ്ടിസ്സൂര്യാലോകഭീരുവായ്, നിജക്ഷേത്രം-
തൻമതില്ക്കെട്ടിന്നുള്ളിലൊതുങ്ങും നിജലോകം
കൈവിടാനാവാതുള്ള വാവലായ്ത്തീർന്നോരു ഞാൻ
നീ വിളിച്ചപ്പോഴും പോന്നേൻ നിൻഹൃത്തിലണയുവാൻ.

വിജയാന്തംതാനതിങ്ങാകയാലെന്തു നഷ്ടം
വിജയാപ്തിയ്ക്കുമുമ്പായങ്ങു ഞാനണയുകിൽ?

എന്മുദേ! വിലാസിനീ! കേശോദ്യത്സുവർണ്ണാഭം
നിന്മുഖം തീർത്തിടട്ടേ മൽക്കാരം മനോഹരം!

*　　*　　*　　*

*　　*　　*　　*

പുഞ്ചിരി തൂകുന്നോ നീ വീണ്ടുമൊന്നെന്നാ,ലെന്റെ
സഞ്ചിതസുകൃതംതാനിക്ഷണം മഹാഭാഗ്യം!
അനിശം നീയിങ്ങേവമരികിലിരുന്നാകി-
ലിനിയും നന്നായ് ജോലിചെയ്യും ഞാനറിഞ്ഞാലും!
അധികം സമ്പാദിക്കുമതിനാൽ നിനക്കു ഞാ-
നധികം നല്കീടുവാനാളാകുമെന്നു സാരം.

കണ്ടാലും തമസ്സിങ്കലാണ്ടുപോയ് ലോകമിപ്പോൾ;
ഉണ്ടതാ ദൂരത്തൊരു താരകം ജ്വലിക്കുന്നു!

*　　*　　*　　*

പ്രാകാരം നിശാകാവൽച്ചൂട്ടുകൾ കാട്ടീടുന്നു,
‖ ഘൂകങ്ങളോതീടുന്നു സാർത്ഥമാം നിജനാമം.

---

‖ The cue-owls speak the name we call them by. (ഘൂകഃ എന്ന ഉലൂകപര്യായത്തിനു ഘൂ എന്നു ശബ്ദിക്കുന്നവനെന്നർത്ഥം.)

ഉൾപ്രീതിക്കായ് നാം തീർത്തൊരിച്ചെറുവീട്ടിനുള്ളിൽ
മൽപ്രിയേ! വന്നാലും നീയജ്ജാലം വിട്ടൊടുക്കാം!
പാരിസാപുരാധീശനെൻപിഴ പൊറുത്തേയ്ക്കാം;
പാരിതിന്നീശൻ ദേവൻ നീതിമാനല്ലോ പാർത്താൽ.

ചിത്രങ്ങൾ വരച്ചു ഞാൻ രാത്രിയിൽത്തല പൊക്കീ-
ട്ടെത്രയും ക്ഷീണിച്ചൊരു കൺ പതിക്കവേ ചുറ്റും
ഇഷ്ടകയെല്ലാം കാണ്മൂ പ്രത്യഗ്രവർണ്ണം പൂശി
സ്പഷ്ടമായ്—ആ രാജാവിൻവർണ്ണം ഞാനതിൽപ്പൂശി!

നാം തമ്മിൽ സ്നേഹിച്ചാകിൽപ്പോരുമേ! ഹാ! നിൻപ്രിയ-
ബാന്ധവൻ പുറത്തെങ്ങു കാണുന്നില്ലിന്നിതെന്നോ?
പോകണം നിനക്കെന്നോ? കാണണമെന്നെക്കൂടാ-
തേകയായ് നിന്നെയെന്നോ? കാങ്കയോ നിന്നെത്തന്നെ?
സാഹസം! ആക്കാടങ്ങളൊക്കെയുമെങ്ങു പോയി?
നീ ഹസിച്ചെന്നോ? ഹാസം വാങ്ങട്ടേയെന്നോയെന്നാൽ!
ഇനിയും ചെലവാക്കാൻ നിൻപക്കലുണ്ടോ? കൊള്ളാം!
ഇനിയോരെൻമോഹത്തിന്നായി ഞാൻ വകനല്കും!
കരവും കണ്ണും തെല്ലു കരളും ശേഷിച്ചെങ്കിൽ
സരസം ജോലിചെയ്യും; എന്നതിൻ വിലയെന്നോ?

ഇച്ഛയുണ്ടൊന്നുമാത്രം—ഇജ്ജീർണ്ണസന്ധ്യാശേഷം
സ്വച്ഛന്ദമിരുന്നിങ്ങു—വ്യർത്ഥമെന്നോതുന്നോ നീ?—
ശരിയായ്ച്ചിന്തിക്കേണം, പാരിസാപുരത്തിങ്കൽ-
ത്തിരികെച്ചെന്നെങ്ങനെ വരയ്ക്കാമൊരു ചിത്രം,
കേവലമൊരു ചിത്രം—അക്കന്യാദേവീമുഖം—
താവകമുഖമല്ലിപ്രാവശ്യമറിഞ്ഞാലും—
വേണം നീയെന്നടുത്തായ്—എൻചിത്രം വിദഗ്ദ്ധന്മാർ
കാണുമ്പോഴു വാഴ്ത്തീടുന്നതൊക്കെയും കേട്ടീടുവാൻ.

എന്തിനു നടക്കുമോ? നിന്നിഷ്ടതോഴനെ ഞാൻ
സന്തുഷ്ടനാക്കീടുവൻ നിശ്ചയം നാളെത്തന്നെ.
ആയവൻ പറഞ്ഞതു മുഴുവൻ വരച്ചേയ്ക്കാം;
ആയതും പോരാ, വേറേക്കൂടുതൽപോലും ചെയ്യാം,

അതിനാലവനുള്ളാച്ചാപല്യം നടത്തുവാൻ
മതിയാവോളം ധനം നേടാനും വഴി നല്കാം;

എന്നുമല്ലതിനേക്കാൾ മെച്ചമേറിയതായി-
ട്ടൊന്നുണ്ടിന്നെനിയ്ക്കതിൽമാത്രമേ ശ്രദ്ധയുള്ളൂ:
നല്ലൊരു "കഴുത്തില" നിനക്കായ് വാങ്ങി നല്കാം;
ഇല്ലയോ പ്രിയേ! നിനക്കതിനാലുള്ളിൽ പ്രിയം?
ഹാ കഷ്ടം,എന്നാലവനെന്തു ചെയ്യുന്നു നിന-
ക്കേകുവാനിതിനേക്കാൾ പ്രിയമാം പ്രിയതോഴൻ?

ശാന്തനായ്ക്കിടന്നോൻ ജ്ഞാനിസ്സായുധ്യയിൽ വാൾമീകംപോൽ,
സ്വാന്തത്തിൽപ്പശ്ചാത്താപമില്ല മേ, മാറ്റമില്ല.
ഭൂതമാം മജ്ജീവിതമുണ്ടതാ കിടക്കുന്നു!
ഖേദമിന്നെന്തിനായിട്ടതിൽ ഞാൻ വരുത്തുന്നു?
പാരിസാധിപനോടു ചെയ്തോരാപ്പെരുംകുറ്റം
നേരുതാൻ; അദ്ദേഹത്തിൻ പണം ഞാൻ പററിടിനേൻ!
അതുകൊണ്ടീ വീടു ഞാൻ പണിതേൻ; പാപം ചെയ്തേൻ;
മൃതരായെന്നച്ഛനമ്മയും ദാരിദ്ര്യത്താൽ.
എനിയ്ക്കെൻ സ്വന്തം ധനമെന്തുണ്ടായിരുന്നു? നീ
ധനത്തെസ്സമ്പാദിയ്ക്കും രീതിയും കണ്ടീലയോ?
തനിയ്ക്കു വെച്ചിട്ടുള്ളതോരോരോ മനുഷ്യനും
തനിച്ചിങ്ങനുഭവിച്ചീടുകതന്നേ വേണം.

ജനിച്ചാർ ദാരിദ്ര്യത്തിൽ, വളന്നാർ ദാരിദ്ര്യത്തിൽ,
മരിച്ചാർ ദാരിദ്ര്യത്തിലെന്മാതാപിതാക്കന്മാർ.

ഒട്ടു ഞാൻ വേലചെയ്തേനൊൻ കാലത്തെന്നാകിലും
കിട്ടുകയുണ്ടായില്ല വേതനം സുഭിക്ഷമായ്.
നന്മകനൊരാളെൻെറ ചിത്രങ്ങളിരുന്നാലും
കല്മഷമെന്യേ വരച്ചീടട്ടേ! ശ്രമിയ്ക്കട്ടേ!
ഏതാണ്ടീത്തുലാസ്സിനെശ്ശരിയ്ക്കു നിത്തീടുന്ന
ചൈതന്യമൊന്നുണ്ടിങ്ങ്, ശങ്കയില്ലതിനൊട്ടും!

ശരി, നീയെന്നെ നന്നായ് സ്നേഹിച്ചു ധാരാളമീ-
യിരവിൽത്തോന്നുന്നു മേ—മറെറനിയ്ക്കെന്തു വേണം?

നവമാം സന്ദർഭമൊന്നിനിയും സ്വർഗ്ഗത്തിങ്ക–
ലിവനു ലഭിച്ചീടുമെന്നതോ മോഹിക്കേണ്ടു?
നാലുപേർ ഞങ്ങൾക്കുണ്ടു നാലു ഭിത്തികളുണ്ടാം
ചേലുററ ചിത്രങ്ങളെക്കൊണ്ടലങ്കരിക്കുവാൻ;
അവരിൽ മൂന്നു പേർക്കു ഭാര്യമാരി,ല്ലെനിക്കോ
ഭവതിയുണ്ടെൻ പ്രാണപ്രേയസി—യെന്നാകിലും
സന്തതമവർക്കുതാൻ വിജയം ലഭിക്കുന്നു,–
തെന്തെന്നാൽ ഭവതിയുണ്ടെനിക്കേൻ വിലാസിനി!!
ഞാൻതന്നെ വരിച്ചപോൽ—വീണ്ടുമെൻ പ്രിയേ, നിന്റെ
ബാന്ധവൻ ചൂളം വിളിക്കുന്നിതോ! പോയ്ക്കൊൾക നീ!!



# യുലിസസ്സ്

ബ്രൌണിങ്ങിനെപ്പോലെതന്നെ പത്തൊമ്പതാം ശതവൎഷത്തിലെ പ്രശസ്തിയേറിയ ഒരാംഗ്ലേയമഹാകവിയായ ടെന്നിസൺ എഴുതീട്ടുള്ള പ്രസിദ്ധഖണ്ഡകാവ്യമാണ് ഈ കൃതിയുടെ മൂലം. സ്വഗതാഖ്യാനങ്ങളുടെ കൂട്ടത്തിൽ നാടകീയമായ സ്തോഭാതിശയവും വികാരവൈചിത്ര്യവും താരതമ്യേന കുറവായ ഒരു സമ്പ്രദായത്തെ ഉദാഹരിക്കുവാൻ ഇതു പൎയ്യാപ്തമാകുന്നു. പ്രാചീനയവനയോദ്ധാക്കളിൽവെച്ച് ഏററവും ബുദ്ധിമാനായി ഗണിക്കപ്പെട്ടിട്ടുള്ള യുലിസസ്സാണ് ഇതിലെ നായകൻ (വക്താവ്). അദ്ദേഹം ഭാരതയുദ്ധസമാനമായ "ട്രോജാ"മഹായുദ്ധത്തിലും, അതിനുശേഷം അനേകം ഭിന്നരാജ്യങ്ങളിലുമായി, കണ്ടും കൊണ്ടും, വളരെ അറിവു നേടിയിരുന്നു. ആ സാഹസികന് ഇപ്പോൾ വാൎദ്ധക്യമായെങ്കിലും, വിശ്രമത്തിനല്ലാ, കൂടുതൽ ശ്രമത്തിലും ജ്ഞാനസമ്പാദനത്തിനുമാണ് അടക്കുവാൻവയ്യാത്ത തൃഷ്ണ തോന്നുന്നത്. ഇതാണ് കാവ്യത്തിലെ മൎമ്മാശയം. ഇങ്ങനെ ഏതു കാലത്തും ഏതു ദേശത്തും അധ്യവസായികൾക്ക് അനുകരണീയമായ ഒരാദൎശം ഈ ലഘുകാവ്യത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു.

ജീവിതത്തിലെ അവസാനനിമിഷംവരെ മനുഷ്യൻ അത്യുത്സാഹത്തോടേ പ്രവൃത്തിനിരതനായിരിക്കണം. അറിവും പരിചയവും വൎദ്ധിപ്പിക്കുന്ന കാര്യത്തിൽ അവന് എപ്പോഴും ഒരു ദൈവികാസ്വാസ്ഥ്യം തോന്നിക്കൊണ്ടിരിക്കണം. പ്രതിബന്ധങ്ങളെയും ക്ലേശങ്ങളെയും ഒട്ടും വകവെക്കാതെ മുന്നോട്ടുതന്നെ പോയ്ക്കൊണ്ടിരിക്കണം.

"തോല്ക്കുകില്ലെന്നുറപ്പിച്ചെപ്പൊഴും പിൻവാങ്ങാതെ
മേല്ക്കുമേൽ പ്രയത്നിക്ക, തേടുക, നേടീടുക"

എന്നാണ് ഇതിലെ ജീവിതസന്ദേശം.

# യുലിസസ്സ്

[1] കേവലം കരിമ്പാറക്കുന്നുകൾക്കിടയ്ക്കീശ
ദാവത്തിലിരുന്നൊരു വൃദ്ധഭാര്യയുമായി,
ഓരോരോ നിയമങ്ങളപ്പപ്പോഴത്തോന്നുംപോലെ–
യാരോടുമാലോചിയ്ക്കാതുണ്ടാക്കീട്ടതുകളെ,
നോടിത്തിന്നുറങ്ങിക്കൊണ്ടെന്നെയുമറിയാതെ–
ക്കൂടിട്ടും പ്രാകൃതന്മാക്കൊട്ടൊട്ടായവനോക്കി,
ഈവിധമൊന്നും ചെയ്യാതീ വീട്ടിനുള്ളിൽ വാണു
ജീവിതം പ്രശാന്തമായ്ക്കഴിച്ചിട്ടെന്തു കാര്യം?
അടിയാവോളം പാനം ചെയ്യണം ജീവാസവം;
മടിയായ് സഞ്ചരിയ്ക്കാതിരിയ്ക്കാനെനിക്കാകാ.

ഏററവും സുഖിച്ചേൻ ഞാൻ, ദുഃഖിച്ചേൻ, ഏകനായും
കൂററുകാരോടു ചേൎന്നും, കരയിൽമാത്രമല്ലാ,
പാറിടും മുകിൽക്കീറിൻപാളിയാൽ കൊടുങ്കാററിൽ–
കാറൊളി ചിന്നിക്കലങ്ങിടുമക്കടലിലും.

പാരാകെ ക്ഷുധാൎത്തമാം ഹൃത്തോടേ സഞ്ചരിച്ചു
ധാരാളം കണ്ടും കേട്ടുമറിഞ്ഞിട്ടെവിടെയും
പേരായിത്തീൎന്നോരു ഞാനന്യരെക്കാളുമെല്ലാ–
മാരാധ്യനായേൻ നൃനാം ചെന്നോടത്തെവിടെയും;
പോരാകുമാസവം ഞാൻ സേവിച്ചേൻ തുല്യന്മാരൊ–
ത്താരാവം മുഴങ്ങുമ [2] "ത്രോജ"യാം രണഭൂവിൽ.

അംഗമാകുന്നു ഞാനൊന്നനുഭൂതിയിൽപ്പെട്ട
സംഗതിയ്ക്കെല്ലാററിനും സാത്മ്യത്താലെന്നാകിലും
അറിവൊക്കെയുമൊരു തോരണം; അതിൽക്കൂടി–
യറിവാനുള്ള ലോകം തെല്ലൊന്നു കാണാകുന്നു;
ദൂരവേ മാറിമാറിപ്പോകുന്നിതതിന്നഗ്രം
ചാരവേ ചെല്ലുന്തോറും ചക്രവാളാഗ്രംപോലെ.

---

1 വാൎദ്ധക്യത്തിലെത്തിയ വീരപുരുഷനു സ്വേച്ഛാധികാരം ചെലുത്താവുന്ന സങ്കുചിതജീവിതം ഒട്ടും സുഖകരമായിത്തോന്നുന്നില്ല. മൊട്ടക്കുന്നുകൾ നിറഞ്ഞ "ഇത്താക്കാ"യിലെ സൎവ്വാധിപതിയാണു് യുലിസസ്സ്.

2 Troy.

വിശ്രമം ഭുജിപ്പൻതാ,നവസാനിപ്പിച്ചില്ലാ-
മശ്രമം തുരുമ്പേറി നിഷ്പ്രയോജനമായി
വസിച്ചു മങ്ങിപ്പോവതെത്രയോ കഷ്ടംതന്നേ!
ശ്വസിച്ചുംകൊണ്ടിരുന്നാൽ ജീവിച്ചീടുകയായോ?

ഒന്നിന്മേലൊന്നായിട്ടസംഖ്യം ജീവിതങ്ങൾ
കുന്നിച്ചു ചേർത്താൽപ്പോലുമെനിക്കു മതിയാകാ;
ഈവിധമിരിക്കവേ ബാക്കിയുണ്ടെനിക്കൊരു
ജീവിതത്തിന്റെ സ്വല്പമായുള്ളോരംശമാത്രം!
എങ്കിലുമനന്തമാം മൌനത്തിൽനിന്നുമിതിൽ-
ത്തങ്ങിടും മണിക്കൂറിങ്ങോരോന്നും സംരക്ഷിക്കാം;
അതുമാത്രവുമല്ലിങ്ങായതു വിശേഷിച്ചും
പുതുതായോരോന്നെല്ലാമാനയിക്കയും ചെയ്യും.
ഒന്നുമേ ചെയ്യാതിങ്ങു മൂന്നു വത്സരത്തോളം
തിന്നു ചീർത്തിരിക്കുകയെന്നതെത്രയോ നിന്ദ്യം!

നര പൂണ്ടൊരീയാത്മാവെപ്പോഴും നരചിന്താ-
പരമപരിധികൾക്കപ്പുറം വിജ്ഞാനത്തെ—
ചരമാദ്രിക്കപ്പുറം താണീടും താരത്തെപ്പോൽ—
വിരമിക്കാതെ തേടിപ്പോകുന്നിതുൽക്കണ്ഠയാ.

ഇവനെൻപ്രിയസുതൻ—എൻസ്വന്തം [3]"തിലമഖൻ"—
ഇവനിലർപ്പിക്കാമിച്ചെങ്കോലുമിദ്ദ്വീപവും;
ശരിയായിക്കൃത്യത്തെ നിർവ്വഹിക്കുവാൻ വേണ്ടു-
മറിവും വിവേകവുമിവനുണ്ടെന്നുമല്ലാ,
പരുക്കന്മാരാകുമീ രാജ്യവാസികളെയും
മെരുക്കിസ്സാവധാനം ക്രമത്തിൽബ്ബുദ്ധിപൂർവ്വം
നല്ലതും പ്രയോജനമുള്ളതുമായ കാര്യം
വല്ലതും ചെയ്യുംവിധം നയിപ്പാനിവൻ പോരും.
നിനവൊക്കെയും കേന്ദ്രീകരിച്ചാണിരിക്കുന്ന-
തനവദ്യനാമിവൻ സാമാന്യകൃത്യങ്ങളിൽ.

---

[3] **Telemachus**—പിതാവിന്റെയും പുത്രന്റെയും ജീവിതാദർശങ്ങൾ തമ്മിലുള്ള അന്തരം കാണുക.

മര്യാദയുണ്ടിവനു മൃദുലങ്ങളായുള്ള
ചര്യകളൊന്നിങ്കലുമമാനം കാണിക്കായ്വാൻ;
കുലദൈവതങ്ങൾക്കു വേണ്ടുന്ന പൂജയെല്ലാം
നലമോടിവൻ ചെയ്യും ഞാനില്ലാതിരിക്കവേ.

ഈവിധമവൻ തന്റെ ജോലികൾ ചെയ്തീടുന്നു;
ജീവിതത്തിങ്കൽ ഞാനുമെൻകൃത്യം നടത്തുന്നു.
ഉണ്ടതാ തുറമുഖം; കാറ്റുള്ളിൽക്കേറിച്ചീറി—
ക്കൊണ്ടെഴും പായ പൂണ്ട കപ്പലുണ്ടതാ നില്പൂ.
വാരാളും പാരാവാരം പരന്നു കറുത്തിരു—
ണ്ടോരാലുണ്ടതാ കാണ്മൂ! മമ നാവികന്മാരേ,
ക്ലേശിച്ചും വേലചെയ്തും ചിന്തിച്ചുമെന്നോടൊപ്പം
വാശിയോടിടി, വെയിലെന്നിവയ്യൊരുപോലെ
സ്വാഗതമരുളിക്കൊണ്ടുന്മേഷപൂർവ്വമെന്റെ
ഭാഗത്തു വർത്തിച്ചോരെന്നിർഭയഹൃദയരേ!
വൃദ്ധരായ്ത്തീർന്നു നമ്മൾ—വാർദ്ധക്യത്തിനും പക്ഷേ
സിദ്ധമാമതിനുള്ള കർമ്മവും സമ്മാനവും.

മരണം വന്നിട്ടെല്ലാമവസാനിപ്പിച്ചീടും
പരമെങ്കിലും ചിലതതിനും മുമ്പായ് ചെയ്യാം
4അമരവർഗ്ഗത്തോടു സമരായ്നിന്നുകൊണ്ടു
സമരം ചെയ്ത മർത്ത്യർക്കനുരൂപമായ്ത്തന്നെ.

പാറകൾക്കിടയിൽനിന്നോരോരോ വെളിച്ചങ്ങൾ
ദൂരവേ മിന്നിത്തുടങ്ങീടുന്നു തരളങ്ങൾ;
നീളമേറീടും പകൽ ക്ഷയിച്ചീടുന്നു, വാനിൽ
മേളമാർന്നുയരുന്നു ചന്ദ്രനും മന്ദം മന്ദം.
ചൂഴവും പലതരമാരവബാഹുള്യത്തോ—
ടാഴിയും മുറവിളി മുഴക്കീടുന്നു മെന്മേൽ.

നൂതനതരമൊരു ലോകത്തെത്തേടീടുവാ—
നേതുമേ വൈകീട്ടില്ല—വരുവിൻ സഖാക്കളേ!

---

4 ട്രോജൻയുദ്ധത്തിൽ ദേവന്മാരും മനുഷ്യരും തോളോടുതോളുരുമ്മി-ക്കൊണ്ടുനിന്നു പോരാടിയതായി "ഹോമർ" എന്ന യവനമഹാ-കവി വർണ്ണിച്ചിരിക്കുന്നു.

[5] നീക്കുവിൻ പോതം നന്നായ് നിരന്നങ്ങിരുന്നതിൽ–
ത്താക്കുവിൻ മുഴങ്ങുമാറോളപ്പാത്തികൾ നീളേ!
ചരമശിഖരിക്കും പശ്ചിമതാരാസ്നാന–
സരഃസരസ്സിന്നുമപ്പുറമതിദൂരം
തരണം ചെയ്വാനാണെൻസ്ഥിരമാം വ്യവസായം
മരണം വരുവോളമതു ഞാൻ നടത്തീടും.
ഒന്നുകിലൊഴുക്കിൽ നാം താഴ്ന്നുപോയെന്നും വരാം,
ചെന്നെത്തീ സ്വർഗ്ഗത്തിൽ[6] നാമെന്നതും വരാമെന്നാൽ,
അവിടെക്കാണാം നമുക്കഖിലാദിവ്യനായി–
ബ്ഭുവി നാമറിഞ്ഞോരാ വീരനാം പോരാളിയെ.

വളരെപ്പോയ്പ്പോയെന്നാൽ വളരെബ്ബാക്കിയുണ്ടീ–
യളവിൽപ്പണ്ടേപ്പോലെയല്ലാ നാമെന്നാകിലും,
പണ്ടു നാം മന്നും വിണ്ണും കുലുക്കീ സംഘശക്തി–
കൊണ്ടെന്നാലിന്നും നമുക്കുള്ളതൊക്കെയുമുണ്ട്;
കാലദിഷ്ടങ്ങളാലേ ദുർബ്ബലീകൃതരായെ–
ന്നാലുമീ നമുക്കുണ്ടു തുല്യപൌരുഷശീലം;
തോല്ക്കുകില്ലെന്നുറപ്പിച്ചപ്പോഴും പിൻവാങ്ങാതേ,
മേല്ക്കുമേൽ യതിക്ക നാം, തേടുക, നേടീടുക!



[5] Push off, and sitting well in order smite
The sounding furrows.

[6] The Happy Isles. ത്രോജായുദ്ധത്തിലെ ധീരനായകനും തങ്ങളുടെ പഴയ സുഹൃത്തുമായ അഖിലനെ (Achilles) വീരസ്വർഗ്ഗത്തിൽ കാണാമെന്നു പ്രതീക്ഷിക്കുന്നു.